Phone No. Auto. 2972

20

# ഗ്രന്ഥാലോകം

തിരു: കൊച്ചി
ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.



വിവേകാഭിവൃദ്ധി ലൈബ്രറി—തിരുപ്പതിസാരം



ഗ്രന്ഥാലോകം

വരിസംഖ്യ

വാഷികവരി മുൻകൂർ ക്ക. ൫.

ഒററപ്രതി അണ. ൮.

# ഗ്രന്ഥാലോകം


## പത്രാധിപർ

ഡാക്ടർ പി. കെ. നാരായണപിള്ള
എം. ഏ., പി. എച്ച്. ഡി.

## ഉപദേശകസമിതി

ശ്രീ. കൈനിക്കര എം. കുമാരപിള്ള, എം. ഏ. എൽ റ്റി.
,, കെ. ദാമോദരൻ, ബി. ഏ.
,, മാത്യു എം. കുഴിവേലി, ബി. ഏ. എൽ. റ്റി.
,, എസ്സ്. ഗുപ്തൻനായർ, എം. ഏ.
,, എം. തോമസ്, എം. ഏ. എൽ. റ്റി.


## വിഷയവിവരം



മുഖചിത്രം....വിവേകാഭിവൃദ്ധിലൈബ്രറി, തിരുപ്പതിസാരം.

# ഗ്രന്ഥാലോകം

| വാല്യം 3 | ജനുവരി 1951 | ലക്കം 3 |
|---|---|---|


# പത്രാധിപവീഥി

## 1. പട്ടേൽ

### പ്രായോഗികവിപ്ലവകാരി

"സർദാർ കാലഗതിപ്രാപിച്ചു എന്നു് നാം വിചാരിക്കേണ്ട. നാമറിഞ്ഞ വല്ലഭ ഭായി മൺമറഞ്ഞാലും യഥാർത്ഥനായ വല്ലഭ ഭായി ജീവിക്കുകതന്നെ ചെയ്യും"—ബുദ്ധിമാനായ ശ്രീ. രാജഗോപാലാചാരി, സർദാർജിയുടെ ശവസംസ്കാരസന്ദർഭത്തിൽ പറഞ്ഞതാണിതു്. എത്രയോ വാസ്തവം! നമ്മുടെ സ്വാതന്ത്ര്യസമരത്തിലെ നേതാക്കന്മാരുടെ കൂട്ടത്തിൽ മഹാത്മാഗാന്ധി ഒഴിച്ചാൽ മററാരുടേയും പിന്നിലായിരുന്നില്ല സർദാർജി. ഗാന്ധിജിയുടെ നിര്യാണത്തിനു ശേഷം ഭാരതത്തെ ഇത്രയും മഥിച്ച ഒരു ചരമവിപത്തു് ഉണ്ടായിട്ടില്ല. വാചാലനായ പണ്ഡിററ്ജിയെ അതു മൂകനാക്കി. വാക്കുകൾകൊണ്ടു് മാലതൊടുക്കുന്ന കലയിൽ തൽപരനും കോവിദനുമായ നെഹ്രുവിനു് വികാരാധിക്യം നിമിത്തം സർദാറിൻെറ സംസ്കാരകർമ്മാവസരത്തിൽ ഒരു വാക്കുപോലും പറയുവാൻ സാധിച്ചില്ല. അദ്ദേഹം ആ മഹാൻെറ പാദങ്ങളിൽ അശ്രുജാലങ്ങളോടൊപ്പം ഉപഹാരമാല്യം സമർപ്പിക്കുക മാത്രമാണു് ആ സന്ദർഭത്തിൽ ചെയ്തതു്. അദ്ദേഹത്തിനറിയാം ആരാണു് പോയതെന്നു്; രാജ്യത്തിനു് എന്തു് അശനിപാതമാണു് സംഭവിച്ചതെന്നു്. സ്വാതന്ത്ര്യസമരത്തിലും അതിനുശേഷം ഭരണനിർവഹണത്തിലും സർദാറിനോടു് തോളോടുതോളുരുമ്മിനിന്നു പ്രവർത്തിച്ച അദ്ദേഹത്തെപ്പോലെ മററാരാണു് ഈ വിയോഗത്തെപ്പററി തികച്ചും ബോധവാനാകുക? പട്ടേലിൻെറ നശ്വരമായ ദേഹം ദഹിച്ചു പോയപ്പോൾ അദ്ദേഹത്തിൻെറ അനശ്വരമായ യാഥാർത്ഥ്യം പണ്ഡിതനെഹ്റു, രാജേന്ദ്രപ്രസാദു്, രാജാജി തുടങ്ങിയ നേതാക്കന്മാരുടേയും പൗരബോധമുള്ള ഭാരതജനതയുടേയും ഹൃദയങ്ങളിൽ തിങ്ങിക്കൂടിയ വികാരസമ്മർദ്ദത്തിൽ ഉടലെടുത്തു നിന്നു. സ്വാതന്ത്ര്യതൃഷ്ണയിലും സമരവീര്യത്തിലും രാജ്യസംരക്ഷണവ്യഗ്രതയിലും കരുപ്പിടിച്ച പട്ടേലിൻെറ ആ യഥാർത്ഥമായ ഉടൽ ഭാരതമുള്ളിടത്തോളം അറിഞ്ഞും അറിയാതെയും തലമുറയിൽനിന്നു് തലമുറയിലേക്കും, ഹൃദയത്തിൽനിന്നു് ഹൃദയത്തിലേക്കും പകർന്നുകൊണ്ടിരിക്കും. അതു് ഭാരതീയഹൃദയങ്ങളിൽക്കൂടി പ്രവർത്തിച്ചുകൊണ്ടിരിക്കും; അങ്ങനെ പട്ടേലിൻെറ യാഥാർത്ഥ്യം ചിരന്തനമായിരിക്കും.

സാധാരണഭാരതീയൻെറ ആയുർദൈർഘ്യം പരിഗണിക്കുമ്പോൾ സാമാന്യം ദീർഘമായി 75 വയസ്സുവരെ ജീവിച്ചിരുന്ന പട്ടേൽ നാല്പതു തികഞ്ഞതിനുശേഷം

ഇന്ത്യയ്ക്കും ഇന്ത്യക്കാക്കും വേണ്ടിയാണ് ജീവിച്ചതു്. ഉജ്ജ്വലമായ വിദ്യാത്ഥിജീവിതവും വിജയലാളിതമായ അഭിഭാഷകവൃത്തിയും ജനക്ഷേമകരമായ മുൻസിപ്പൽ ഭരണവും മററും അദ്ദേഹത്തിന്റെ രാഷ്ട്രീയ പ്രവത്തനത്തിനുള്ള സജ്ജീകരണം മാത്രമായിരുന്നു. ബാരിസ്റ്റർ പരീക്ഷയിൽ ഒന്നാമനായി വിജയം വരിച്ചു് ഗുജറാത്തിലെ അഭിഭാഷകപ്രമുഖനായി ഉയന്നു് പ്രഭാവവാനായ ഒരു വ്യക്തിയായിക്കഴിഞ്ഞുകൂടിയ പട്ടേലിനെ രാഷ്ട്രീയരംഗത്തേയ്ക്കു് തട്ടിയിട്ടതു് ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ നാരായവേരുമാന്തിയ ആ ചെറു കൈകൾ തന്നെയായിരുന്നു. സത്യാഗ്രഹപ്രസ്ഥാനത്തിന്റെ സാധ്യതകൾ മനസ്സിലാക്കിയ ആ പ്രായോഗികബുദ്ധിമാൻ മഹാത്മജിയെ തന്റെ രാഷ്ട്രീയഗുരുവായി അംഗീകരിച്ചു. ഈ ഗുരുശിഷ്യബന്ധവും സത്യഗ്രഹത്തിന്റെ ശക്തിയും ഒരുപോലെ പ്രകടമായതു് 1918 ൽ കൃഷിപ്പിഴ നിമിത്താകരം ഇളവുചെയ്തു കിട്ടുന്നതിനായി ഗുജറാത്തിൽ കൈറ ഡിസ്ട്രിക്റ്റിൽ പട്ടേലിന്റെ നേതൃത്വത്തിൽ വിജയകരമായി നടത്തിയ സത്യഗ്രഹത്തിലായിരുന്നു. ഇതേത്തുടന്നു് അഹമ്മദബാദ്ദ് മില്ലുകളിലെ പണിമുടക്കിനും, നാഗപ്പൂരിലെ ഫ്ളാഗ് സത്യഗ്രഹത്തിനും നേതൃത്വം നൽകിയ പട്ടേൽ ബർദോളിസത്യഗ്രഹം നയിച്ചു്, 25 ശതമാനം കരം വദ്ധിപ്പിക്കാൻ നിശ്ചയിച്ച ബ്രിട്ടീഷ്ഭരണത്തെക്കൊണ്ടു് അതു് 6½ ശതമാനമായി കുറവുചെയ്യിച്ചതു് അദ്ദേഹത്തെ ജനഹൃദയത്തിലും രാഷ്ട്രീയനായകസ്ഥാനത്തും പ്രതിഷ്ഠിച്ച ഒരു മഹാസംഭവമായിരുന്നു. ഈ സത്യഗ്രഹത്തിൽ അദ്ദേഹം പ്രകടിപ്പിച്ച നേതൃത്വഗുണങ്ങളെ അഭിനന്ദിച്ചു് ഗാന്ധിജിയാണ് അദ്ദേഹത്തെ "സർദാർ" പട്ടം കെട്ടിച്ചതു്. ഗാന്ധിജിയുടെ ചരിത്രപ്രസിദ്ധമായ ദണ്ഡിയാത്രയോടുകൂടി സമാരംഭിച്ച സത്യഗ്രഹത്തെത്തുടന്നു് മററു നേതാക്കന്മാരോടുകൂടി ജയിലിലടയ്ക്കപ്പെട്ട പട്ടേൽ, ഗാന്ധി—ഇർവിൻ സന്ധിയുണ്ടായതുവരെ ജയിൽവാസമനുഭവിച്ചു.

ഇങ്ങനെ പ്രയോഗവിദഗ്ദ്ധവും ത്യാഗഭൂയിഷ്ഠവുമായ രാജ്യസേവനം അദ്ദേഹത്തെ 1931-ലെ കറാച്ചി കാൺഗ്രസ്സ് വാർഷികത്തിൽ രാഷ്ട്രപതിയുടെ പദവിയിലേക്കുയത്തി. കാൺഗ്രസ്സ് വീണ്ടും സമാരംഭിച്ച നിയമനിഷേധം സംബന്ധിച്ചു് ശിക്ഷിക്കപ്പെട്ട പട്ടേൽ ആരോഗ്യപരമായ കാരണത്തിൽ 1934-ൽ വിമുക്തനായതുവരെ ജയിൽപുള്ളിയായിക്കഴിഞ്ഞു. ഭാരതീയരുടെ ഹൃദയത്തിലും ബ്രിട്ടീഷ്കാരുടെ ജയിലിലും ബന്ധനമനുഭവിച്ച ജയിൽപ്പുള്ളി !

ഇൻഡ്യയിൽ പ്രാദേശികസ്വയംഭരണം അനുവദിക്കുകയും കാൺഗ്രസ്സ് അതു് പരീക്ഷണാത്ഥം അംഗീകരിക്കുകയും ചെയ്തതോടുകൂടി 1936-ൽ പട്ടേൽ, ബോംബെ, മദ്രാസ് തുടങ്ങിയ പ്രവിശ്യകളിലെ ഭരണം നിയന്ത്രിക്കുന്ന പാർലിമെൻറ്ബോർഡിലെ പ്രമുഖ അംഗമായി അവരോധിക്കപ്പെട്ടു. രണ്ടാംലോകമഹായുദ്ധത്തിന്റെ ആവിർഭാവത്തിനുശേഷം പ്രവിശ്യകളിലെ കാൺഗ്രസ്സ്മന്ത്രിസഭകൾ രാജിവെച്ചതും രാജ്യം അരാജകത്തിലേക്കും, കാൺഗ്രസ് 'ഇന്ത്യവിട്ടൊഴിക' എന്ന വിളിയുമായി സമരമദ്ധ്യത്തിലേക്കും തള്ളിവിടപ്പെട്ടതും സ്വാതന്ത്ര്യലബ്ധിക്കായി വിഭജനം വിലയായിക്കൊടുത്തതും മററും ഇന്നലത്തെ സംഭവങ്ങളാണല്ലൊ. ഈ പരിവത്തനങ്ങളിലെല്ലാം തീരുമാനമെടുക്കുന്നതിനു് "പട്ടേലിനോടു ചോദിക്കുക" എന്നാണ് എല്ലാവരും പറഞ്ഞതു്. അദ്ദേഹത്തിന്റെ അഭിപ്രായധീരതയും പ്രായോഗികബുദ്ധി

വൈഭവവും ജനസ്വാധീനതയും അത്ര കണ്ടു് ഉച്ചകോടിയിൽ എത്തിയിരുന്നു.

സ്വാതന്ത്ര്യം സമാഗതമാവുകയും കാൺഗ്രസ് ഭരണം ഏറെറടുക്കുകയും ചെയ്തപ്പോൾ 1947-ൽ പട്ടേൽ ആഭ്യന്തരഭരണം, നിയമവും സമാധാനവും, നാട്ടുരാജ്യങ്ങൾ തുടങ്ങിയ ഭാരമേറിയ വകുപ്പുകളുടെ മന്ത്രിയും ഡെപ്യൂട്ടിപ്രധാനമന്ത്രിയും ആയി. അതിനുമുൻപു് ഒരു വർഷത്തോളം കേന്ദ്ര മന്ത്രിസഭയിൽ ആഭ്യന്തരഭരണത്തിൻെറ ചുമതല വഹിച്ചിരുന്നതു് അദ്ദേഹത്തിനു സ്വതന്ത്രഭാരതത്തിലെ മന്ത്രിപദം പാലിക്കുന്നതിനു് ഒരു പരിശീലനമായി ഉപകരിച്ചിരിക്കണം. കഴിഞ്ഞ മൂന്നു കൊല്ലത്തിനുള്ളിൽ ആ മഹാപുരുഷൻെറ നേട്ടങ്ങൾ പലതാണു്. അവയിൽ അതിപ്രധാനമായുള്ളതു് നാട്ടുരാജ്യങ്ങളിൽ പലതിനേയും വിലയം ചെയ്യിച്ചും ചുരുക്കം ചിലതിനെ പ്രവിശ്യാരൂപത്തിൽ പുനസ്സംഘടിപ്പിച്ചും നമ്മുടെ മാതൃഭൂമിയുടെ ഏകീകരണവും ദൃഢവത്കരണവും സാധിച്ചതാണു്. രണ്ടു കോടി ജനങ്ങളോളം വരുന്ന അഞ്ഞൂറു് നാട്ടുരാജ്യങ്ങളെ അവരവരുടെ ദുഃസ്വാതന്ത്ര്യത്തിനു് വളം വച്ചുകൊടുത്തു എന്നുള്ളതു് ബ്രിട്ടീഷ്കാരുടെ വിയോഗപാരിതോഷികങ്ങളിലൊന്നായിരുന്നല്ലോ. ഇതു് ഭാരതത്തിൻെറ ഭദ്രതയ്ക്കു് എത്രയോ വലിയ വിപത്തായിരുന്നു എന്നു തിരുവിതാംകൂർകാരോടു് വിശേഷിച്ചു പറഞ്ഞറിയിക്കേണ്ടതില്ല. സർദാർ പട്ടേലിനെപ്പോലെ ഒരു ഉരുക്കുമനുഷ്യനു മാത്രമേ ഒരു രാജ്യത്തെ ഇത്ര വിപത്കരമായ ഒരു പ്രതിസന്ധിയിൽ നിന്നും രക്ഷപ്പെടുത്തുവാൻ സാധിക്കുകയുള്ളു. അതദ്ദേഹം ഏററവും സ്തുത്യർഹമായ രീതിയിൽ പരിമിതകാലത്തിനുള്ളിൽ നിർവഹിച്ചു. മഹാത്മാഗാന്ധി നമുക്കു് സ്വാതന്ത്ര്യം നേടിത്തരുവാൻ പ്രകൃതിയാൽ നിയുക്തനായിരുന്നു എങ്കിൽ പട്ടേൽ നമ്മുടെ രാജ്യത്തിൻെറ ഐക്യം സ്ഥാപിക്കുവാൻ നിയുക്തനായിരുന്നു. ഇന്ത്യയുടെ ചരിത്രത്തിൽ സ്വാതന്ത്ര്യലബ്ധി കഴിഞ്ഞാൽ ഇത്രയും പ്രാധാന്യമുള്ള ഒരു സംഭവം അന്നും ഇന്നും ഉണ്ടായിട്ടില്ല. ഇൻഡ്യയുടെ വിഭജനം അനുവദിക്കേണ്ടിവന്നതിനുള്ള പട്ടേലിൻെറ ഒരു പരിഹാരമായി ഈ മഹായത്നത്തെ ഗണിച്ചാലും തരക്കേടില്ല. അതെന്തായിരുന്നാലും, പട്ടേലിൻെറ പ്രായോഗികവിപ്ലവകാരിതയ്ക്കു മകുടമായി ഈ സംഭവം കീർത്തിക്കപ്പെടുമെന്നുള്ളതിൽ രണ്ടുപക്ഷമില്ല.

പട്ടേൽ ജീവിച്ചിരുന്നപ്പോൾ രാജ്യത്തിനു് സവിശേഷമായ ഒരു സനാഥത്വം ഉണ്ടായിരുന്നു. ആ ഇരുമ്പുകുററിയിൽ ചരടുകെട്ടിക്കൊണ്ടു് ആരുടെ പട്ടത്തിനും പറക്കാമായിരുന്നു; അതിനെ അവലംബമാക്കിക്കൊണ്ടു് ആർക്കും ഉറച്ചു നിൽക്കാമായിരുന്നു; കുണ്ടിൽ വീണാലും പിടിച്ചു കയറാമായിരുന്നു. ഇങ്ങനെ ഒരു ശക്തികേന്ദ്രമായി അദ്ദേഹം അനുവർത്തിച്ചതു് രാജ്യത്തിൻെറ അന്തസ്സിനും നിയന്ത്രണത്തിനും എത്രത്തോളം സഹായകമായിരുന്നു എന്നോർക്കുമ്പോൾ അതായിരുന്നു അദ്ദേഹത്തിൻെറ വലിയ സംഭാവന എന്നു തോന്നിപ്പോകും. ഇത്തരുണത്തിൽ ഒന്നോർക്കണം. കളിച്ചും ചിരിച്ചും, പഞ്ചസാരവാക്കുപറഞ്ഞും പച്ചവെള്ളം ചവച്ചിറക്കിയുമല്ല ആ മഹാപുരുഷൻ ഗൗരവം പാലിച്ചതും രാജ്യത്തിനു ഗൗരവം വരുത്തിയതും. നിശ്ചയിക്കുക, ആജ്ഞാപിക്കുക, നടത്തുക എന്നുള്ളതായിരുന്നു അദ്ദേഹത്തിൻെറ പോക്കു്. പ്രതിബന്ധങ്ങളുണ്ടായാൽ സർവശക്തിയുമുപയോഗിച്ചു് തട്ടിനീക്കും. ഒട്ടനേകം പ്രതിബന്ധങ്ങൾ, പ്രതിബന്ധകാരികൾ, വളരെ വളരെ ദൂരെ തെറിച്ചുവീണിട്ടുണ്ടു്, അദ്ദേ

ഹത്തിൻെറ തട്ടുകൊണ്ട്. വിജൃംഭിതവീര്യമായ ഈ പോക്കിൻെറ ലക്ഷ്യം എപ്പോഴും അസംകലിതമായ രാജ്യക്ഷേമമായിരിക്കും. അതിനു പക്ഷാന്തരമില്ല. എന്നാൽ അദ്ദേഹത്തിൻെറ ഈ നയവിശേഷത്തിൻെറ ഫലമായി പല പ്രതികൂലവിമർശനങ്ങളും ഉണ്ടായിട്ടുണ്ട്. പക്ഷേ ആദർശശുദ്ധിയിലുള്ള ഉറപ്പുനിമിത്തം അദ്ദേഹം അൽപവും കലുങ്ങിയിരുന്നില്ല. അദ്ദേഹം വാസ്തവത്തിൽ കൈക്കുന്ന കൽക്കണ്ടമായിരുന്നു; മധുരിക്കുന്ന പാഷാണമായിരുന്നില്ല. നമ്മുടെ രാഷ്ട്രീയവും ഭരണപരവുമായ മണ്ഡലങ്ങളിൽ നിന്നും ഗാന്ധിജിയുടെ സ്മരണപോലെ പട്ടേലിൻെറ സ്മരണയും ദൂരീകൃതമാകാതിരുന്നാൽ കൊള്ളാം എന്നു നമുക്ക് അഭിലഷിക്കാം.

## 2. പത്തുസെൻറ ഭൂമി.

തിരു—കൊച്ചി ഗ്രന്ഥശാലാസംഘത്തിലെ അംഗഗ്രന്ഥശാലകളുടെ കൂട്ടത്തിൽ സ്വന്തമായ സ്ഥലവും സ്വന്തമായ കെട്ടിടവും ഇല്ലാത്ത ഗ്രന്ഥശാലകളുടെ പേരിൽ ബഹുമാനപ്പെട്ട ഗവണ്മെൻറിനോട് ഞങ്ങൾ ഒരപേക്ഷ നടത്തുന്നു, പത്തുസെൻറ ഭൂമിക്കുവേണ്ടി. സംഘം ഊർജ്ജിതമായ പ്രവർത്തനപരിപാടിയോടുകൂടി നമ്മുടെ സംസ്ഥാനത്തിലെ ഗ്രന്ഥശാലകളെ സംഘടിപ്പിക്കുവാനും അവയെ പുരോഗമിപ്പിക്കുവാനും പുതിയ ഗ്രന്ഥശാലകൾ സ്ഥാപിക്കുവാനും സമാരംഭിച്ച കാലംമുതൽ പല സന്ദർഭങ്ങളിലായി ഈ പ്രശ്നം ഗവണ്മെൻറിൻേറയും ബഹു. മന്ത്രിമാരുടേയും ശ്രദ്ധയിൽ പല രൂപത്തിൽ അവതരിപ്പിച്ചിട്ടുള്ളതാണ്. പല ഗ്രന്ഥശാലകളും പ്രത്യേക നിലയിൽ കെട്ടിടം പണിയുന്നതിന് ഭൂമി അനുവദിച്ചു കിട്ടണമെന്നു അപേക്ഷിച്ചിട്ടുണ്ട്. ഗ്രന്ഥശാലാസംഘം എഴുത്തുകുത്തുമുഖാന്തരവും നിവേദകസംഘങ്ങൾ മുഖേനയും ഭൂമി കൊടുത്ത് ഗ്രന്ഥശാലകളെ സഹായിക്കണമെന്നുള്ള അപേക്ഷയുമായി ഗവണ്മെൻറിനെ സമീപിച്ചിട്ടുണ്ട്; സംഘത്തിൻെറ വാർഷികയോഗങ്ങളിലും മററും വച്ച് ഇതിനെക്കുറിച്ച് പലകുറി അധികൃതരുടെ ശ്രദ്ധയിൽപ്പെടുമാറ് ചർച്ചകൾ ചെയ്തിട്ടുണ്ട്. ഇതിൻെറ ഫലമായി ചുരുക്കം ചില ഗ്രന്ഥശാലകൾക്ക് ഗവണ്മെൻറ് കെട്ടിടം പണിയുവാൻ ഭൂമി കൊടുക്കുകയുണ്ടായിട്ടുണ്ടെന്നുള്ളത് ഗവണ്മെൻറിനെ സംബന്ധിച്ചിടത്തോളം അനുമോദനാർഹവും ഞങ്ങളെ സംബന്ധിച്ചിടത്തോളം ചാരിതാർത്ഥ്യജനകവുമാണ്.

ഗ്രന്ഥശാലകളുടെ ഉപയോഗത്തിനായി ഭൂമി പതിച്ചും, പാട്ടത്തിനും മററും കൊടുക്കുക എന്ന സ്പൃഹണീയമായ നയം തിരുവിതാംകൂറിൽ സമാരംഭിച്ചിട്ട് എത്രയോവർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. ഉദാഹരണത്തിനായി തിരുവനന്തപുരത്തുള്ള സി. വി. സ്മാരകഗ്രന്ഥശാല മതിയാകും. കൊച്ചിയിലും ഈ നയം നടപ്പിലിരുന്നിരിക്കണമെന്നു ഞങ്ങൾ അഭ്യൂഹിക്കുന്നു. ഇങ്ങനെ മഹാരാജാക്കന്മാരുടെ ഭരണകാലത്തുതന്നെ ജനകീയ പ്രസ്ഥാനമായ ഗ്രന്ഥശാലാപ്രവർത്തനത്തിന് പ്രോത്സാഹനമായിരുന്ന ഈ നയം ജനകീയ ഗവണ്മെൻറ് എത്രയോ മടങ്ങ് ശക്തിപ്പെടുത്തുവാനും ഊർജ്ജിതത്തിൽ കൊണ്ടുവരുവാനും കടപ്പെട്ടതാണെന്ന് ഞങ്ങൾ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. തിരു—കൊച്ചി ഗ്രന്ഥശാലാസംഘത്തോട് അനുബന്ധിച്ചിട്ടുള്ള 1300—ൽപരം ഗ്രന്ഥശാലകളിൽ ഇരുപതുശതമാനത്തിനുപോലും സ്വന്തം ഭൂമിയുണ്ടോ എന്നു സംശയമാണ്. ഇത് എത്രയോ അനാശാസ്യമായ നിലയാണെന്ന് വിശേഷിച്ചു പറയേണ്ടതില്ലല്ലോ. പ്രജാ

ധിപത്യഭരണസമ്പ്രദായത്തിൽ പൗരന്മാരുടെ നിയതവിദ്യാലയങ്ങളായ ഗ്രന്ഥശാലകൾക്ക് പൊതുജനങ്ങളും ഭരണകൂടവും എത്രത്തോളം പ്രാധാന്യം കൽപ്പിക്കണമെന്ന് ആലോചിച്ചുനോക്കുകയാണു ഭേദം. പള്ളിക്കൂടങ്ങളുടെ ആവശ്യത്തിനായി ഏക്കറു കണക്കിന് ഒരു രൂപത്തിലല്ലെങ്കിൽ മറെറാരു രൂപത്തിൽ ഭൂമി കൊടുത്തു് വ്യവസായപരന്മാരായ മാനേജരന്മാരെ സഹായിക്കുന്നുണ്ടു്. മാറുതരത്തിലുള്ള എത്രയോ പൊതു സ്ഥാപനങ്ങൾ ഗവണ്മെൻറ് നൽകിയിട്ടുള്ള സ്ഥലങ്ങളിൽ ഇന്നും നടന്നുവരുന്നുണ്ടു്. വയറിൻെറ വിശപ്പടക്കുവാൻ എത്രയോ ആയിരം ഏക്കർ ഭൂമിയാണ് ഗവണ്മെൻറ് പതിച്ചു കൊടുത്തിട്ടുള്ളതും കൊടുക്കുന്നതും? ഇങ്ങനെയിരിക്കെ പൊതുജനങ്ങളുടെ ജ്ഞാനതൃഷ്ണയും വിനോദക്ഷുത്തും ഉപശമിപ്പിക്കുന്ന ഗ്രന്ഥശാലകൾക്കായി കുറഞ്ഞപക്ഷം ഒരു പത്തുസെൻറ് സ്ഥലംവീതം യഥാസൗകര്യം, യഥാകാലം നൽകുന്നതിന് ഗവണ്മെൻറ് എന്തുകൊണ്ടാണ് താൽപ്പര്യം പ്രകടിപ്പിക്കാത്തതെന്ന ഞങ്ങൾക്കു മനസ്സിലാക്കുവാൻ വിഷമമായിരിക്കുന്നു.

ഒരു ഗ്രന്ഥശാലയ്ക്കു പത്തുസെൻറ് ഭൂമി വേണമെന്നു പറയുമ്പോൾ പരമാവധി അത്രയുമേ പാടുള്ളൂ എന്ന് ഞങ്ങൾക്ക് അഭിസന്ധിയില്ല. കുറഞ്ഞപക്ഷം പത്തു സെൻെറങ്കിലും വേണമെന്നേയുള്ളൂ ഞങ്ങളുടെ ആശയം. ഭൂമിയുടെ സുലഭതയും ഓരോ ഗ്രന്ഥശാലയുടേയും ആവശ്യവും കൂടി പരിഗണിച്ചുവേണം ഈ അളവു നിർണ്ണയിക്കുവാൻ. സ്വന്തം ഭൂമിയില്ലാതെ വാടകക്കെട്ടിടത്തിൽ കിടക്കുന്ന ഗ്രന്ഥശാലകളുടെ സമീപമായി ഗവർമ്മെൻറ് ഭൂമികൾ കാണാതിരിക്കയില്ല. അതു് നോക്കിക്കണ്ടുപിടിക്കേണ്ട ആവശ്യമേയുള്ളൂ. ഗവർമ്മെൻറു് കൈവശം വച്ചുകൊണ്ടിരിക്കുന്ന ഭൂമി, തരിശു്, പുതുവൽ, പുറംപോക്ക് എന്നിങ്ങനെ പലതരം ഭൂമികളിൽ നിന്നും ആവശ്യമനുസരിച്ചു് വായനശാലകൾക്കുള്ള താകൾ നൽകാവുന്നതാണു്. എത്രയോ ഗവമ്മെൻറു സ്ഥാപനങ്ങളുടെ ചുററിനുമാണ്, വിസ്തൃതങ്ങളായ പുരയിടങ്ങൾ ഉപയോഗശൂന്യമായിക്കിടക്കുന്നതു്? ഗ്രന്ഥശാലകൾക്ക് സൗകര്യപ്രദം എന്നു തോന്നുന്നപക്ഷം ഇവയിൽ നിന്നും കുറച്ചു സ്ഥലം കൊടുക്കുന്നതുകൊണ്ടു് എന്താണ് വൈഷമ്യമുണ്ടാകുക? അതുപോലെ തന്നെ തരിശിൽനിന്നും, പുതുവലിൽനിന്നും, പുറമ്പോക്കിൽനിന്നും ആവശ്യാനുസരണം കുറേശ്ശെ സ്ഥലങ്ങൾ ഗ്രന്ഥശാലകൾക്കു കൊടുക്കുന്നതിനു ഗവമ്മെൻറിനു സന്മനസ്സു തോന്നിയാൽ മാത്രം പോരേ?

അപേക്ഷിക്കുന്ന ഗ്രന്ഥശാലകൾക്കെല്ലാം നിരുപാധികമായി സ്ഥലം കൊടുക്കണമെന്നല്ലാ ഞങ്ങൾ അഭിപ്രായപ്പെടുന്നതു്. ഗ്രന്ഥശാലകൾക്ക് സ്ഥലം പതിച്ചോ പാട്ടത്തിനോ കൊടുക്കുമ്പോൾ ഗവമ്മെൻറിനു രണ്ടു തരത്തിലുള്ള ഉറപ്പുകൾ ഉണ്ടായേ മതിയാവൂ. ഒന്നാമതായി സ്ഥലംകൊടുത്താൽ പൊതുജനങ്ങൾ കെട്ടിടം കെട്ടി ഗ്രന്ഥശാല നടത്തുമോ? രണ്ടാമതായി ഗ്രന്ഥശാല നിലച്ചുപോവുകയോ ദുരുപയോഗപ്പെടുത്തുകയോ ചെയ്യുന്നപക്ഷം സ്ഥലവും കെട്ടിടവും എന്തുചെയ്യും? ഈ രണ്ടു കാര്യങ്ങളെക്കുറിച്ചും ഗവമ്മെൻറിനു ന്യായമായി ഉൽക്കണ്ഠയുണ്ടാകാവുന്നതും അതിന് പരിഹാരം നിർദ്ദേശിക്കേണ്ടതു് അപേക്ഷകരുടെ കർത്തവ്യവുമാണ്. കെട്ടിടം പണിയിക്കാനുള്ള പണം തയാറാക്കി ഗ്രന്ഥശാലാസംഘത്തെ ബോധ്യപ്പെടുത്തി സംഘത്തിനെക്കൊണ്ടു് ഗവമ്മെൻറിലേക്ക് ശുപാശ ചെയ്യിക്കുന്ന ഗ്രന്ഥശാ

ലകൾക്കുമാത്രം ഭൂമി സ്വാധീനത്തിൽ വിട്ടുകൊടുത്താൽ മതി എന്ന വ്യവസ്ഥ ചെയ്യാവുന്നതാണു്. പോരെങ്കിൽ, ഭൂമി കൊടുത്തതിനു ശേഷം ഇത്ര കാലയളവിനുള്ളിൽ കെട്ടിടം കെട്ടിക്കാത്തപക്ഷം ഭൂമി തിരിച്ചെടുക്കുന്നതാണെന്നും ഗവമെൻറിനു നിശ്ചയിക്കാവുന്നതാണു്.

ഒരു ഗ്രന്ഥശാലയുടെ പ്രവത്തനം നിശ്ശേഷം നിലച്ചുപോയാൽ ഒരു ക്ലുപ്തകാലത്തിനുശേഷം കെട്ടിടത്തോടുകൂടി ഗവമെൻറിനു ഭൂമി കൈവശപ്പെടുത്താമെന്നുകൂടി വ്യവസ്ഥ ചെയ്താൽ ഈ ഉൽകണ്ഠയ്ക്കു് രണ്ടിനും ശരിയായ സമാധാനമായി എന്നാണു് ഞങ്ങൾ കരുതുന്നതു്. ഇങ്ങനെ തിരിയെ എടുക്കുന്ന സ്ഥലങ്ങൾ ഗ്രന്ഥശാല നടത്താനായി പൊതുജനങ്ങൾ ചോദിക്കുമ്പോൾ വിട്ടുകൊടുക്കുവാനും ഗവമെൻറു് ബാദ്ധ്യസ്ഥരായിരിക്കും.

ഈ നിവേദനത്തെ ഇതർഹിക്കുന്ന ഗൗരവത്തോടുകൂടി പരിഗണിച്ചു് ലൈബ്രറികൾക്കു ഭൂമികൊടുക്കുന്നതു് ഗവമെൻറിൻെറ ഒരു നയമായി പ്രഖ്യാപിക്കുകയും സംസ്ഥാനത്തെ എല്ലാ താസിൽദാരന്മാർക്കും, ഗവർമെൻറു് അനുകൂലമായ നിർദ്ദേശങ്ങൾ കാലവിളംബംകൂടാതെ നൾകുകയും ചെയ്യണമെന്നു് ഞങ്ങൾ പ്രാത്ഥിക്കുന്നു. ഇങ്ങനെ ഗ്രന്ഥശാലകളുടെ ഉപയോഗത്തിനായി കൊടുക്കാവുന്ന ഭൂമിയുടെ ഒരു പര്യവേക്ഷണം ഗ്രന്ഥശാലാ പ്രവത്തകന്മാരുടെ സഹകരണത്തോടുകൂടി ഓരോ താലൂക്കിലേയും താസിൽദാരന്മാരെക്കൊണ്ടു് ചെയ്യിക്കുന്നതു് നന്നായിരിക്കും. ജനക്ഷേമതൽപരരായ താസിൽദാരന്മാരും മററു ഉദ്യോഗസ്ഥന്മാരും ഗ്രന്ഥശാലകൾക്കും അതുപോലെയുള്ള പൊതുജനസ്ഥാപനങ്ങൾക്കും ഭൂമി പതിച്ചുകൊടുക്കുക തുടങ്ങിയ സഹായങ്ങൾ ചെയ്യുന്നതിൽ സമുൽസുകരായിരിക്കുമെന്നാണു് സ്വതന്ത്രമായ ജനസമുദായം പ്രതീക്ഷിക്കുന്നതു്. ഈ പ്രതീക്ഷയെ അവർ വിഫലപ്പെടുത്തുകയില്ലെന്നു തന്നെയാണു് ഞങ്ങളുടെ വിശ്വാസം. ഗവർമെൻറിൻെറ അധീനതയിലുള്ള ഭൂമിയുടെ കിടപ്പും സ്വഭാവവും സുലഭതയും മററും വിശദമായി അറിയാവുന്ന ഉദ്യോഗസ്ഥന്മാർ മനസ്സിരുത്തുന്നപക്ഷം ഈ പൊതുജനാവശ്യം അനായാസേന നിർവഹിക്കപ്പെടാവുന്നതാണു്. ജനകീയമായ അടിസ്ഥാനത്തിൽ ജനകീയമായ രീതിയിൽ ജനകീയമായ പ്രയോജനത്തിനായി പ്രവത്തിക്കുന്ന തിരു—കൊച്ചി ഗ്രന്ഥശാലാ സംഘം നടത്തുന്ന ഈ നിവേദനം അധികൃതർ സഫലമാക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

## 3. റൂറൽ ലൈബ്രറികൾ

ഗ്രാമവാസികൾക്കു് ഗ്രന്ഥശാലാസൗകര്യം പ്രദാനംചെയ്യുന്നതിനായി തിരുവിതാംകൂറിലെ വിദ്യാഭ്യാസവകുപ്പിൽനിന്നും ഏതാണ്ടു് 150-ഓളം ഗ്രാമീണഗ്രന്ഥശാലകൾ സ്ഥാപിച്ചിരുന്നു. നാട്ടുംപുറങ്ങളിലുള്ള പ്രാഥമികവിദ്യാലയങ്ങളോടു അനുബന്ധിച്ചു് പ്രഥമാദ്ധ്യാപകന്മാരുടെ മേൽനോട്ടത്തിലാണു് അവ നടത്തിവന്നിരുന്നതു്. അവയുടെ പ്രവത്തനംകൊണ്ടു് നാട്ടുകാർക്കു കുറെയൊക്കെ പ്രയോജനം ഉണ്ടായിരുന്നിരിക്കണം. എന്നാൽ നമ്മുടെ സംസ്ഥാനമൊട്ടുക്കു് വിപുലമായ തോതിൽ തിരുവിതാംകൂർ-കൊച്ചി ഗ്രന്ഥശാലാസംഘത്തിൻെറ ആഭിമുഖ്യത്തിൽ പൊതുജനങ്ങളുടെ വകയായി ഗ്രന്ഥശാലകൾ സംഘടിപ്പിക്കുകയും അവയുടെ പ്രവത്തനം പുരോഗമിക്കുകയും ചെയ്തതോടുകൂടി പ്രസ്തുതങ്ങളായ ഗ്രാമീണഗ്രന്ഥശാലകൾകൊണ്ടു് പാ

യത്തക്ക പ്രയോജനമില്ലാതായിത്തീർന്നു. ഈ വസ്തുത സംഘം ബഹു. ഗവമ്മെന്റിന്റെ ദൃഷ്ടിയിൽ പൊതുയോഗങ്ങളിൽ പ്രമേയം അംഗീകരിച്ചും, എഴുത്തുകുത്തുകൾ നടത്തിയും പല കുറി കൊണ്ടുവരികയുണ്ടായിട്ടുണ്ടു്. സംഘത്തിന്റെ ഈ നിവേദനങ്ങളുടെ വെളിച്ചത്തിൽ ഡിപ്പാൎട്ടുമെന്റു വകയായി ഗ്രാമീണ ഗ്രന്ഥശാലകൾ നടത്തുന്നതിന്റെ ആവശ്യകതയെ ഗവമ്മെന്റു പുനഃപരിശോധനചെയ്യുകയും അവയെ നിൎത്തലാക്കുവാനുള്ള ഉത്തരവു പുറപ്പെടുവിക്കുകയും ചെയ്തിരിക്കുന്നു.

റൂറൽ ലൈബ്രറികൾ നിൎത്തുന്നതിനായുള്ള കല്പനയിൽ അവയുടെ വകയായ ഗ്രന്ഥങ്ങളുടെ വിനിമയത്തെപ്പററിയും പരാമൎശിച്ചിരിക്കുന്നു. ഗ്രന്ഥങ്ങളിൽ പകുതി, സമീപത്തുള്ള ഗവമ്മെന്റു വിദ്യാലയത്തിലേയ്ക്കു് മാററുവാനും പകുതി ഗ്രന്ഥശാലാസംഘത്തെ ഏൾപ്പിക്കുവാനുമാണു് തീരുമാനം ചെയ്തിരിക്കുന്നതു്. ഈ വിഭജനം പലതുകൊണ്ടും വിഷമകരമാണെന്നു ചൂണ്ടിക്കാണിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ഒന്നാമതായി ഏതടിസ്ഥാനത്തിലാണു പുസ്തകങ്ങൾ വീതിക്കുക? സംഖ്യയാണോ, വിലയാണോ, ഗ്രന്ഥങ്ങളുടെ യോഗ്യതയാണോ ഈ വിഭജനത്തിൽ മാനദണ്ഡമാക്കുക? ആരാണു ഗ്രന്ഥങ്ങൾ പകുക്കുക? ഇങ്ങനെ പല പ്രായോഗികവൈഷമ്യങ്ങളും ഗവമ്മെന്റിന്റെ ഈ തീരുമാനം നടപ്പിൽവരുത്തുന്നതിനു നേരിടേണ്ടിയിരിക്കുന്നു. ഇതിനു ഞങ്ങൾക്കു ഒരു പരിഹാരമേ നിൎദ്ദേശിക്കുവാനുള്ളു. ഓരോ ഗ്രാമീണഗ്രന്ഥശാലകളിലേയും പുസ്തകങ്ങൾ എല്ലാം ഒരുമിച്ചു് അതിന്റെ ഏററവും അടുത്തു് പൊതുജനങ്ങളുടെ വകയായുള്ള ഗ്രന്ഥശാലയിലേയ്ക്കു മാററുക. ഇങ്ങനെ ചെയ്യുന്ന പക്ഷം അതു് അതാതു നാട്ടുകാൎക്കു് പ്രത്യേകം സന്തോഷകരമായിരിക്കും. ഒരു ഗ്രാമത്തിലെ ഗ്രന്ഥശാല നിൎത്തി പുസ്തകങ്ങൾ ദൂരസ്ഥലത്തേക്കു കൊണ്ടുപോവുക എന്നതു് സ്ഥലവാസികളുടെ അവകാശത്തെ ഭഞ്ജിക്കുന്നതല്ലേ എന്നും ആലോചിക്കേണ്ടതുണ്ടു്.

റൂറൽ ലൈബ്രറികളുടെ ഉപയോഗത്തിനായി ഗവമ്മെന്റു ഇപ്പോൾ വരുത്തിക്കൊണ്ടിരിക്കുന്ന മാസികകളുടേയും മററു ആനുകാലികപ്രസിദ്ധീകരണങ്ങളുടേയും കഥ എന്താണെന്നുള്ളതും തീരുമാനിക്കേണ്ടിയിരിക്കുന്നു. ഗവമ്മെന്റുഗ്രന്ഥശാലകൾ ലയിപ്പിക്കുന്ന സമീപസ്ഥങ്ങളായ പൊതുജനഗ്രന്ഥശാലകളുടെ ഉപയോഗത്തിനായി അവ നൽകുന്നതു് വളരെ ആശാസ്യമായിരിക്കുമെന്നു ഞങ്ങൾക്കു തോന്നുന്നു.

ഗ്രന്ഥശാലാസംഘം റൂറൽ ലൈബ്രറികളിലെ ഗ്രന്ഥങ്ങൾ മുഴുവനും പൊതുജനവായനശാലകളിലേയ്ക്കായി വിട്ടുകിട്ടണമെന്നു നിവേദനം നടത്തിയിട്ടുണ്ടു്.

ഈ പരിതഃസ്ഥിതിയിൽ പുസ്തകങ്ങളെല്ലാം അടുത്തുള്ള പൊതുജനഗ്രന്ഥശാലകളുടെ ഉപയോഗത്തിനായി സംഘത്തെ ഏൽപ്പിക്കുവാനും മാസികകളും മററും തുടൎന്നുകൊണ്ടുപോകുവാനും ഗവമ്മെന്റു തീരുമാനിക്കുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.

## 4. കേന്ദ്രവിദ്യാഭ്യാസ ഉപദേശകസമിതി

### പതിനെട്ടാമത്തു സമ്മേളനം

വവിധപ്രവിശ്യകളിലേയും സംസ്ഥാനങ്ങളിലേയും വിദ്യാഭ്യാസമന്ത്രിമാർ, വിദ്യാഭ്യാസവിദഗ്ദ്ധന്മാർ, ഡയറക്ടറന്മാർ, സെക്ര

ട്ടറിമാർ, തുടങ്ങി 150-തോളം പ്രമുഖവ്യക്തികൾ പങ്കെടുത്ത പ്രസ്തുതസമ്മേളനം ഈ മാസം 13-ാംതീയതി തിരുവനന്തപുരത്തു് നമ്മുടെ രാജപ്രമുഖൻ തിരുമനസ്സു കൊണ്ടു് ഉൽഘാടനം ചെയ്തു. വിദ്യാഭ്യാസത്തിൻെറ വിവിധതുറകളിൽ വരുത്തേണ്ടിയിരിക്കുന്ന പല പരിഷ്കാരങ്ങളും വിളംബമെന്യേ നടപ്പിലാക്കേണ്ടതാണെന്നു് തിരുമനസ്സുകൊണ്ടു് ഉൽഘാടനപ്രസംഗത്തിൽ ഉൽബോധിപ്പിച്ചിരുന്നു. നമ്മുടെ സംസ്ഥാനത്തിലെ വിദ്യാഭ്യാസപുരോഗതിയെ പരാമർശിച്ചുകൊണ്ടും ഭാവിപരിപാടികളെ സൂചിപ്പിച്ചുകൊണ്ടും ബഹു. വിദ്യാഭ്യാസമന്ത്രി ശ്രീ: പനമ്പിള്ളി ഗോവിന്ദമേനോൻ അതിഥികൾക്കു് സ്വാഗതമരുളി. സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ച ബോംബെയിലെ പ്രമുഖമന്ത്രിയായ ശ്രീ: ബി. ജി. ഖെർ നമ്മുടെ വിദ്യാഭ്യാസപ്രശ്നങ്ങളെ സമഗ്രമായി സ്പർശിച്ചുകൊണ്ടു് അപഗ്രഥനവിശദവും സമുജ്ജ്വലവുമായ ഒരു പ്രസംഗം ചെയ്തു. അതാണത്രെ ഈ സമ്മേളനത്തിലെ ഉച്ചദീപം.

കേന്ദ്രഗവമ്മെൻറിൻെറ ഈ ഉപദേശകസമിതിക്കു് സ്റ്റാറ്റ്യൂട്ടറിയായി യാതൊരു അധികാരവുമില്ലെങ്കിലും വിദ്യാഭ്യാസവിചക്ഷണന്മാരുടേയും ഭരണാധികാരികളുടേയും ആഗത്വം നിമിത്തം അതിനു ഗണ്യമായ അന്തസ്സും അതിൻെറ ഉപദേശങ്ങൾക്കു് നമ്മുടെ വിദ്യാഭ്യാസനയം രൂപവൽകരിക്കുന്നതിൽ അനല്പമായ സ്വാധീനശക്തിയും ഉണ്ടെന്നുള്ളതു് വിസ്മരിച്ചുകൂടാ. സമിതിക്കു് ഇപ്പോൾ മൂന്നു സ്റ്റാൻഡിംഗ് കമ്മിററികളുണ്ടു്. ഗാന്ധിജി നിർദ്ദേശിച്ച വിദ്യാഭ്യാസതത്വങ്ങളിൽ അധിഷ്ഠിതമായ അടിസ്ഥാന വിദ്യാഭ്യാസത്തിൻെറ പ്രചരണവും, വയോജനവിദ്യാഭ്യാസം നടപ്പിലാക്കി നിരക്ഷരത്വത്തിൻെറ ദൂരീകരണവും, ഇൻഡ്യയിലെ സെക്കൻഡറി വിദ്യാഭ്യാസത്തിൽ ബഹുമുഖമെങ്കിലും ഐകരൂപ്യം വരുത്തുക, പാഠ്യപുസ്തക പ്രശ്നത്തിനു് പരിഹാരമുണ്ടാക്കുക, അദ്ധ്യാപകപരിശീലനത്തിനു് പദ്ധതി നിർദ്ദേശിക്കുക തുടങ്ങിയവയുമാണു് ഒരു കമ്മിററിയുടെ ചുമതല. സർവ്വകലാശാലാ വിദ്യാഭ്യാസത്തെ പരിഷ്കരിക്കുന്നതിനും ഗ്രാമീണകാളേജുകൾ സ്ഥാപിക്കുന്നതിനും പ്രാചീനങ്ങളായ ഉന്നതവിദ്യാലയങ്ങൾ (പാഠശാലകളും മററും) കാലാനുകൂലമായി പുന:സംവിധാനം ചെയ്യുന്നതിനുമാണു് മറെറാരു കമ്മിററി പ്രവർത്തിക്കുന്നതു്. സാമാന്യലക്ഷ്യങ്ങളെ പുരസ്കരിക്കുന്ന മൂന്നാമത്തെ കമ്മിററിയുടെ പ്രവർത്തനമണ്ഡലത്തിൽ യുവജനപ്രസ്ഥാനം പ്രവിശ്യകളുടെ പരസ്പരസമ്പർക്കം മഹാത്മാഗാന്ധിയുടെ കൃതികളെ വിദ്യാഭ്യാസപരിപാടിയിൽ സംഗമിപ്പിക്കുക തുടങ്ങിയവ ഉൾപ്പെടുന്നു.

നമ്മുടെ വിദ്യാഭ്യാസതലത്തിൽ അലയടിച്ചുകൊണ്ടിരിക്കുന്ന ഈ പ്രശ്നങ്ങളെപ്പററിയെല്ലാം സമിതിയിലെ അംഗങ്ങൾ പ്രസംഗിക്കുകയും ചർച്ച ചെയ്യുകയും ചില തീരുമാനങ്ങളിൽ എത്തിച്ചേരുകയും ചെയ്തതായിട്ടാണു് അറിയുന്നതു്. അധികൃതരുടെ സത്വരശ്രദ്ധയ്ക്കു് വിഷയമാക്കേണ്ട അനേകം വിഷയങ്ങളുണ്ടെങ്കിലും കുട്ടികൾക്കു വേണ്ടിയുള്ള അടിസ്ഥാനവിദ്യാഭ്യാസവും മുതിർന്നവർക്കു വേണ്ടിയുള്ള വയോജനവിദ്യാഭ്യാസവും പ്രവൃത്തിപഥത്തിലേക്കുകൊണ്ടു വരുന്നതിനായിരിക്കണം നാം പ്രത്യേകം ജാഗരൂകരായിരിക്കേണ്ടതെന്നു് ശ്രീ. ബി. ജി. ഖെർ ഉപക്രമപ്രസംഗത്തിൽ ഉൽബോധിപ്പിച്ചതു് ജനകീയഭരണത്തിൻെറ മൗലികമായ ആവശ്യങ്ങൾ അദ്ദേഹം തികച്ചും മനസ്സിലാക്കിയിട്ടുണ്ടെ

ന്നുള്ളതിനെ ഉദാഹരിക്കുന്നു. അടിസ്ഥാന വിദ്യാഭ്യാസത്തിൻെറ സാമ്പത്തികസ്വയം പര്യാപ്തത ദാരിദ്ര്യബാധിതരായ ഒരു രാജ്യക്കാരെ വ്യാമോഹിപ്പിക്കുമെങ്കിലും അതിൻെറ പൂർണ്ണമായ പ്രായോഗികസാഫല്യത്തിൽ വിശ്വസിക്കുവാൻ നിർവ്വാഹമില്ല. വയോജനവിദ്യാഭ്യാസത്തിൻെറ ആവശ്യകതയെപ്പററി ആരും ചോദ്യം ചെയ്യാവുന്നതല്ല. എന്നാൽ അതിൻെറ പ്രായോഗികത പ്രശ്നസങ്കീർണ്ണമാണെന്നു് ഉത്സാഹശാലികൾ ധരിച്ചിരിക്കേണ്ടതാണു്. എഴുത്തും വായനയുംകൊണ്ടു്, കപ്പയ്ക്കു കിളയ്ക്കുന്നവരും കയ്യാല കെട്ടുന്നവരുമായ വയസ്സന്മാരെ ജ്ഞാനവൃദ്ധരാക്കാനുള്ള പരിപാടിയേക്കാൾ കൂടുതൽ പ്രാധാന്യം, ജനകീയയുഗത്തിലെ പൌരത്വം യഥാവിധി പാലിക്കുവാനാവശ്യമായ ജ്ഞാനം പ്രദാനംചെയ്യത്തക്കവണ്ണം പ്രഭാഷണങ്ങളും, കഥാകാലക്ഷേപങ്ങളും, വ്യാഖ്യാനത്തോടുകൂടിയ ഗ്രന്ഥപാരായണപദ്ധതിയും മററും അർഹിക്കുന്നില്ലേ എന്നു് ഈ വിദ്യാഭ്യാസശാഖയിൽ പ്രവർത്തിക്കുന്നവർ ആലോചിക്കുന്നതു് നന്നായിരിക്കും. കൂത്തും, പാഠകവും, കഥകളിയും, തുള്ളലും നമ്മുടെ അക്ഷരശൂന്യരായ സഹോദരരെപ്പോലും ഒരു കാലത്തു് സംസ്കാരസമ്പന്നരും കർമ്മസമർത്ഥരുമാക്കിയിരുന്നതു് ഇവിടെ സ്മരണീയമാണു്. ഈ സംസ്ഥാനത്തു് വയോജനവിദ്യാഭ്യാസത്തിനായി സംഘടിപ്പിച്ചിരിക്കുന്ന കമ്മിററി കലകളുടെ സഹായത്തോടുകൂടി പ്രായമായവർക്കു പൌരബോധം വരുത്തുന്നതിൽ കൂടുതൽ ശ്രദ്ധിക്കേണ്ടതാണെന്നു് ചൂണ്ടിക്കാണിച്ചുകൊള്ളുന്നു.

ഗാന്ധിസാഹിത്യത്തിനു് പാഠ്യപരിപാടിയിൽ സ്ഥാനം നൽകണമെന്നു് തീരുമാനിക്കുകയും അതു് നടപ്പിൽ വരുത്തുന്നതിനു് പ്രവിശ്യകളിലേയും സംസ്ഥാനങ്ങളിലേയും വിദ്യാഭ്യാസാധികൃതരോടു് സമിതി ശുപാർശചെയ്യുകയും ചെയ്തതായി അറിയുന്നു. ഈ തീരുമാനം വളരെ ശ്ലാഘനീയമായിട്ടുള്ളതാണു്; പ്രത്യേകിച്ചും ഒരു പരമാർത്ഥം ആലോചിക്കുമ്പോൾ. ഇന്നത്തെ പാഠ്യപുസ്തകങ്ങളുടെ പട്ടിക പരിശോധിച്ചാൽക്കാണാം ചിരന്തനകൃതികൾ (classics) ആവശ്യംപോലെ അതിൽ സുലഭമല്ലെന്നു്. നിർമ്മത്സരമതികളും സൂക്ഷ്മദർശകന്മാരുമായ മഹാന്മാരുടെ കൃതികൾ-കാലം ബഹുമാനിച്ച കൃതികൾ-യുവഹൃദയങ്ങളിലേക്കു് പകരുന്ന മഹത്ത്വവും വിശാലവീക്ഷണവും സാന്മാർഗ്ഗികപ്രതിപത്തിയും ശിക്ഷണബോധവും സാധാരണ ടെക്സ്റ്റുബുക്കുകളിൽനിന്നും ലഭിക്കുവാനിടയില്ലെന്നു് അറിഞ്ഞവർക്കറിയാം. ഇന്നത്തെ പഠനപദ്ധതിയിൽ കാണുന്ന ഈ ന്യൂനത കുറെയൊക്കെ പരിഹരിക്കുന്നതിനു് ഗാന്ധിജിയുടെ പല കൃതികളും പര്യാപ്തമാകുമെന്നുള്ളതു് അവയെ പാഠ്യപുസ്തകങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തുന്നതിനു സവിശേഷമായ ഒരു കാരണമാണെന്നു കാണുവാൻ വിഷമമില്ല.

വിദ്യാഭ്യാസവിഷയത്തിൽ ഭാഷാഭ്യസനം ഒരു വിഷമപ്രശ്നമായി തീർന്നിട്ടുണ്ടു്. ഇംഗ്ലീഷിനു് പ്രാധാന്യം കുറച്ചു് അതു് വിജ്ഞാനദാനത്തിനുപകരിക്കത്തക്കവണ്ണം മാത്രം പഠിക്കുവാനും, ഹിന്ദിക്കു് രാഷ്ട്രീയഭാഷാപദവി നൾകുവാനും, പ്രാദേശികഭാഷ സെക്കണ്ടറിസ്കൂളിൽ പാഠനോപാധിയാക്കുവാനും തീരുമാനിച്ചു കഴിഞ്ഞിരിക്കുകയാണു്. ഇതേപ്പററി വലിയ ആക്ഷേപങ്ങളൊന്നും ഇനി ഉണ്ടാകുവാനുമിടയില്ല. എന്നാൽ ഹിന്ദി മാതൃഭാഷ അല്ലാത്ത ഭാരതീയർക്കു നമ്മുടെ ക്ലാസി

ക്കൽഭാഷയായ സംസ്കൃതം പഠിക്കുവാനുള്ള അഭിലാഷം എങ്ങനെ ചരിതാർത്ഥമാക്കുവാൻ സാധിക്കുമെന്നുള്ളതു് ഒരു കുഴങ്ങിയ പ്രശ്നമാണു്. ഇതേപ്പററി സമിതി ചർച്ചചെയ്തതായി അറിവില്ല. കാരണം ഇതു് ഉത്തരേന്ത്യയിലെ പ്രശ്നമല്ലാത്തതായിരിക്കാം.

വിദേശങ്ങളിൽ പോയി വിദ്യാഭ്യാസം ചെയ്യുന്നതിനു് ഇന്ത്യാഗവർമ്മെൻറു് കൊടുത്തുവരുന്ന സഹായധനത്തെ (Scholarship) പ്പററി വളരെ ആശാസ്യമായ ഒരു തീരുമാനം ചെയ്തതിൽ സമിതിയെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. ഇതുവരെ ഇൻഡ്യാഗവമ്മെൻറിൻേറയും അവരുടെ ആഭിമുഖ്യത്തിലുള്ള സവ്കലാശാലകളുടേയും തീരുമാനമനുസരിച്ചാണു് പഠനവേതനം നൽകിവന്നതു്. മേലാൽ ഇൻഡ്യയിലെ മററു ഗവമ്മെൻറുകളുടേയും സവ്വകലാശാലകളുടേയും ശുപാശയനുസരിച്ചും വേതനങ്ങൾ നൽകേണ്ടതാണെന്നാണു് സമിതിയുടെ ആ നിശ്ചയം. കേന്ദ്രഗവമ്മെൻറു് ഇതു് തീർച്ചയായും അംഗീകരിക്കുമെന്നു നമുക്കു് വിശ്വസിക്കാം. അല്ലാത്തപക്ഷം പ്രാദേശികഗവമ്മെൻറുകളും സവ്വകലാശാലകളും ചേന്നു് അംഗീകരിപ്പിക്കണം. എന്നു മാത്രമല്ല ഇങ്ങനെ ലഭിക്കുന്ന അവകാശം ഓരോ പ്രവിശ്യയുടേയും സംസ്ഥാനത്തിൻേറയും വിദ്യാഭ്യാസപരമായ പുരോഗതിക്കായി ഉപയോഗിക്കുകയും വേണം. രാജ്യത്തിനു് ആവശ്യമുള്ള വിഷയങ്ങളിൽ വൈദഗ്ദ്ധ്യം നേടുവാനായി കഴിവുള്ള ആളുകളെ തിരഞ്ഞെടുത്തയക്കുകയും അവർ പരിശീലനം കഴിഞ്ഞു് മടങ്ങിവന്നാൽ അവരുടെ അറിവിനെ പ്രയോഗത്തിൽ വരുത്താനുള്ള സൗഹചയ്യങ്ങൾ ചെയ്തുകൊടുക്കുകയും വേണം. ഇത്രയും പറഞ്ഞുപോയതു് ഉപരിപഠനത്തിനായി നമ്മുടെ നാട്ടിൽനിന്നും ഇംഗ്ലണ്ടിലും, അമേരിക്കയിലും മററും പോയി തിരിച്ചുവന്നിട്ടുള്ള പലരുടേയും ഇന്നത്തെ അവസ്ഥയെപ്പററി അറിയാവുന്നതുകൊണ്ടാണു്.

സെക്കൻഡറി വിദ്യാഭ്യാസം ഭാരതീയാടിസ്ഥാനത്തിൽ വ്യവസ്ഥപ്പെടുത്തുവാനും, പാഠ്യപുസ്തകങ്ങൾ, അദ്ധ്യാപകപരിശീലനം, പൗരത്വബോധനം എന്നിവയെക്കുറിച്ചു് പദ്ധതികൾ രൂപവൽക്കരിക്കുവാനും, ഗ്രാമീണകലാശാലകളുടെ സ്ഥാപനത്തിനു് സമുചിതമായ നിർദ്ദേശങ്ങൾ നൽകുവാനും ആയി മൂന്നു കമ്മിററികളേർപ്പെടുത്തണമെന്നു് സമിതി ഇൻഡ്യാ ഗവമ്മെൻറിനോടു് ശുപാശ ചെയ്തിരിക്കുന്നു. ഇങ്ങനെയുള്ള ശുപാശകൾ സാമ്പത്തികവൈഷമ്യത്തിൻെറ പേരിൽ പെട്ടെന്നു പ്രയോഗത്തിൽ വരുത്താതിരിക്കാനാണു് ഇടയുള്ളതു്. ജനകീയഭാരതത്തിലെ വിദ്യാഭ്യാസപരമായ അത്യാവശ്യങ്ങളിൽ പലതും പണമില്ലാത്തതുകൊണ്ടു് നിർവഹിക്കപ്പെടാതെ നീട്ടിവെയ്ക്കുന്നതു് സ്വാതന്ത്ര്യത്തിൻെറ ഫലസിദ്ധിയെ വിദൂരതയിലേക്കു് തള്ളുന്നതിനോടു തുല്യമാണു്. ഒരു വിദ്യാഭ്യാസക്കരം ചുമത്തിയെങ്കിലേ കാര്യം നടക്കുകയുള്ളു എന്നു വന്നുകൂടുമോ എന്തോ?

സമിതിയിലെ അംഗങ്ങൾ തിരുവനന്തപുരത്തുള്ള പല വിദ്യാകേന്ദ്രങ്ങളും വിനോദസ്ഥാപനങ്ങളും സന്ദശിക്കുകയുണ്ടായി. സവ്വകലാശാലയുടെ കീഴിലുള്ള കാളേജുകൾ എല്ലാംതന്നെ സന്ദശിക്കുവാൻ സമിതിക്കു പരിപാടിയുണ്ടായിരുന്നു, ഒരു കാളേജ്മാത്രം ഒഴിച്ചു്; സംസ്കൃതകാളേജ്. ഈ കാളേജ്കൂടി സമിതിയിലെ അംഗ

ങ്ങൾ സന്ദർശിക്കേണ്ടതായിരുന്നു. ഇന്നു് അവിടെ സംസ്കൃതവിദ്യാഭ്യാസചരിത്രത്തിൽ അതിപ്രധാനമായ ചില പരിവർത്തനങ്ങൾ പ്രയോഗത്തിൽ വരുത്തുകയും പരീക്ഷണങ്ങൾ നടത്തുകയും ചെയ്യുകയാണെന്നുള്ളതു് സ്മരിക്കുമ്പോൾ ആ സന്ദർശനം അവശ്യം വേണ്ടതായിരുന്നു എന്നു് പ്രത്യേകിച്ചും ബോദ്ധ്യമാകും. സമിതിയിലെ അംഗങ്ങളുടെ കൂട്ടത്തിൽ സംസ്കൃതത്തിൽ പാണ്ഡിത്യമുള്ള പലരും ഉണ്ടെന്നുള്ളതും ഇവിടെ സ്മരണീയമാണു്. ബഹു. ബി. ജി. ഖെർ, അമർനാഥ് ത്സാ, ഗുരുദത്തു് എന്നിങ്ങനെ പലരുടേയും പേർ ഇവിടെ എടുത്തു പറയാവുന്നതാണു്. പ്രാചീനരീതിയിലുള്ള സംസ്കൃതപാഠശാലകളും മററും എങ്ങിനെയാണു് പുനഃസംവിധാനം ചെയ്യേണ്ടതെന്ന പ്രശ്നത്തെ കൈകാര്യം ചെയ്യുന്ന സമിതിയ്ക്കു നമ്മുടെ പദ്ധതിയിൽനിന്നും പലതും കൊള്ളുവാൻ കാണുമായിരുന്നു. നമ്മുടെ ഈ പരിവർത്തനദശയിൽ നമുക്കു് ചില ഉപദേശങ്ങൾ തരുവാൻ അവക്കു് കഴിഞ്ഞെന്നും വരാമായിരുന്നു. ഏതായാലും എങ്ങനെയോ ഒരു നല്ല അവസരം നഷ്ടമായി.

ഒരവസരം നഷ്ടപ്പെട്ടു; മറെറാരവസരം വഷളാക്കപ്പെട്ടു. ഇങ്ങനെയൊക്കെയുള്ള സമ്മേളനങ്ങളുടെ ഫലങ്ങളിൽ മുഖ്യമായ ഒന്നു് ഓരോ സ്ഥലങ്ങളിലേയും സ്ഥിതികൾ നേരിട്ടു മനസ്സിലാക്കുന്നതിനു് നമ്മുടെ നേതാക്കന്മാക്കു് ഒരവസരം കിട്ടുമെന്നുള്ളതും, അതുപോലെതന്നെ രാജ്യത്തിന്റെ പല ഭാഗത്തുനിന്നും വരുന്ന സമുന്നതവ്യക്തികളുമായി പരിചയിക്കുന്നതിനും അവരുടെ ആശയഗതികൾ മനസ്സിലാക്കുന്നതിനും ജനങ്ങൾക്കു് ഒരവസരം ലഭിക്കുമെന്നുള്ളതുമാണു്. ഇതിനെ മുൻനിത്തിയായിരിക്കണം ബഹു. ബി.ജി. ഖെർ ഹിന്ദിമേള ഉൽഘാടനം ചെയ്യാമെന്നു് സമ്മതിച്ചതു്. എന്നാൽ ആ സദസ്സിൽ തടിച്ചുകൂടിയ വിദ്യാർത്ഥികൾ സ്വഭാവശുദ്ധിക്കും, ഭരണനൈപുണ്യത്തിനും യശസ്സു സമാർജ്ജിച്ച ആ മഹാന്റെ ദൃഷ്ടിയിൽ വിദ്യാർത്ഥിലോകത്തിനും, സർവകലാശാലയ്ക്കും, രാജ്യത്തിനും അപമാനകരമായ വിധത്തിൽ പെരുമാറി. അവർ കാണിച്ച ശിക്ഷണരാഹിത്യവും ദുർവാസനയും നമ്മുടെ സംസ്കാരത്തിന്റെ മുഖത്തുകരി തേച്ചു. ഇങ്ങനെയുള്ള ദുർവ്യവസായങ്ങളിൽനിന്നു നമ്മുടെ വിദ്യാർത്ഥികൾ എന്നാണിനി വിരമിക്കുക?

കേന്ദ്രവിദ്യാഭ്യാസ ഉപദേശസമിതിയുടെ തിരുവനന്തപുരം സമ്മേളനം വിജയപ്രദമായ രീതിയിൽ നടത്തുന്നതിനു വിദ്യാഭ്യാസമന്ത്രിയുടെ മേൽനോട്ടത്തിൽ തീവ്രയത്നം ചെയ്ത വിദ്യാഭ്യാസഡയറക്ടറും ഡെപ്യൂട്ടി ഡയറക്ടറും തികച്ചും അനുമോദനാർഹരാണു്.

---

# സർദാർ പട്ടേൽ

## സി. നാരായണപിള്ള

ഇൻഡ്യയുടെ രാഷ്ട്രനഭസ്സിലെ മറ്റൊരു നക്ഷത്രം പൊലിഞ്ഞു മങ്ങി. പല ശതവർഷങ്ങളായി നീണ്ടുനിന്ന അന്ധകാരനിബിഡത തുടച്ചുനീക്കിക്കൊണ്ടു് സ്വാതന്ത്ര്യസൂര്യൻ പൂർവചക്രവാളത്തിൽ ഉദിച്ചുയർന്നതോടുകൂടി ആ പ്രഭാതത്തിന്റെ ആഗമനത്തിനു വഴിതെളിച്ച മഹാശില്പികൾ ഒന്നൊന്നായി നമ്മെ വിട്ടുപിരിയുകയാണു്. ഗാന്ധിജി, അരവിന്ദൻ, പട്ടേൽ—നമ്മുടെ രാഷ്ട്രജീവിതത്തിൽ നികത്തുവാൻ കഴിയാത്ത വിടവുകളാണു് ഈ മഹാപുരുഷന്മാരുടെ ചരമംമൂലം ഉണ്ടായിട്ടുള്ളതു്. അവർ തങ്ങളുടെ സമ്പൂർണ്ണജീവിതമാകുന്ന സുവർണ്ണചഷകം മൃത്യുവിനു് കാഴ്ചവച്ചു കൃതാർത്ഥരായി. പല ശതാബ്ദങ്ങൾക്കുശേഷം ഇൻഡ്യയുടെ ഈ കാലഘട്ടത്തിലെ ചരിത്രം പഠിക്കുന്ന വിദ്യാർത്ഥികൾക്കു് ആ ഗ്രന്ഥത്തിലെ ഓരോ പുറത്തിലും ഈ വീരചരിതന്മാരുടെ കാൽപാടുകൾ പതിഞ്ഞു കാണുവാൻ കഴിയും. അന്നവർ തിരിഞ്ഞുനിന്നു് ഇവരാരായിരുന്നു എന്നും അവരുടെ നേട്ടങ്ങളെന്തായിരുന്നുവെന്നും അന്വേഷിക്കാതിരിക്കയില്ല. സർദാർപട്ടേൽ ഇൻഡ്യയ്ക്കു നൽകിയിട്ടുള്ള മഹത്തായ സംഭാവനകളെപ്പറ്റി നിഷ്പക്ഷമായി പരിഗണിക്കുവാനും നിർദ്ദാക്ഷിണ്യമായി വിധികല്പിക്കുവാനുമുള്ള കാലഘട്ടമതാണു്. സമകാലീനന്മാരായ ഇന്നത്തെ ചരിത്രകർത്താക്കൾക്കു് ആ വിഷയത്തെപ്പറ്റി ആവേശംകൂടാതെ ചിന്തിക്കുവാനും വിമർശിക്കുവാനും സാദ്ധ്യമല്ല.

സൂക്ഷ്മദൃക്കും, സമചിത്തനും, ഗൗരവബുദ്ധിയും, നിർദ്ദാക്ഷിണ്യശീലനുമായിരുന്ന സർദാറിനു് ഒരു സേനാനായകന്റെ ദീർഘവീക്ഷണവും ഒരു വീരഭടന്റെ ജാഗ്രതയുമുണ്ടായിരുന്നു. മനുഷ്യസമുദായത്തെപ്പറ്റിയുള്ള അഗാധമായ പരിജ്ഞാനവും വിശദാംശങ്ങളിൽപോലുമുണ്ടായിരുന്ന നിയന്ത്രണശക്തിയും മൂലം ഇൻഡ്യയിലെ രാഷ്ട്രീയനേതാക്കന്മാരുടെ ഇടയ്ക്കദ്ദേഹത്തിനു് അദ്വിതീയമായ ഒരു സ്ഥാനം കരസ്ഥമായി. അദ്ദേഹം ആത്മനിയന്ത്രണം ചെയ്തു് ഒരു വൈരാഗിയെപ്പോലെ ജീവിക്കയും മറ്റേതൊന്നിലുമധികമായി സ്വന്തജീവിതത്തിലും അച്ചടക്കത്തിനു് മുൻഗണന നൽകുകയും ചെയ്തു. വ്യക്തി, കക്ഷിയന്ത്രത്തിൽ അവന്റെ വ്യക്തിത്വം പൂർണ്ണമായും നിരുപാധികമായും ലയിപ്പിക്കണമെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ മുദ്രാവാക്യം. കാൺഗ്രസ്സിന്റെ സേവനത്തിനായി ഒരു കാൽശതാബ്ദത്തെ ജീവിതം ഉഴിഞ്ഞുവച്ച അദ്ദേഹത്തിനു് ആ സംഘടനയെ അച്ചടക്കത്തിന്റെ അയവില്ലാത്ത ചട്ടക്കൂട്ടിൽ ഒതുക്കിനിർത്തുവാൻ നിഷ്പ്രയാസം കഴിഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിന്റെ സ്ഫടികതുല്യമായ സത്യസന്ധതയും ലഘുജീവിതവും വിശിഷ്ടമാതൃകകളായി നമ്മുടെ മുൻപിലവശേഷിക്കുന്നു.

സർദാറിന്റെ സംഘടനാചാതുര്യവും നേതൃത്വവും അനന്യസാധാരണങ്ങളാണു്. എന്തുകൊണ്ടാണു് വല്ലഭ്ഭായിയെ അങ്ങു് 'സർദാർ' എന്നു് വിളിക്കുന്നതെന്നു് ഒരിക്കൽ രാജകുമാരി അമൃതകോർ ഗാന്ധിജിയോടു് ചോദിക്കയുണ്ടായി. സർദാർ ഒരു ജനനേതാവായിട്ടാണു ജനിച്ചതു്—എന്നായിരുന്നു ഗാന്ധിജിയുടെ നിർവിശങ്ക

മായ മറുപടി. 1928-ൽ ബർദ്ദോളി സത്യഗ്രഹത്തിലും 1930-ലും 32-ലും നടന്ന സത്യാഗ്രഹത്തിലും സർദാർ വഹിച്ച പങ്ക് അദ്ദേഹത്തെ ഇൻഡ്യയിലെ അത്യുന്നതന്മാരായ നേതാക്കന്മാരുടെ മുന്നണിയിലേക്കു തള്ളിവിട്ടു. അദ്ദേഹത്തിന്റെ അധൃഷ്യമായ ധീരതയും കലങ്ങാത്ത ചിത്തവും അചഞ്ചലമായ രാജ്യസ്നേഹവും ദേശഭക്തനായ ഓരോ ഭാരതീയന്റെയും ഹൃദയത്തിൽ അദ്ദേഹത്തിന് എന്നേക്കുമായി ഒരിക്കലും മാഞ്ഞുപോകാത്ത ഒരു സ്ഥാനം നേടിക്കൊടുത്തു.

സർദാറിന്റെ ലോഹനാദംപോലുള്ള ശബ്ദം അപരാധികളെ വിറക്കൊള്ളിക്കുന്നു. സമുദായശത്രുക്കളോടും പ്രതിലോമവാദികളോടും അവരുടെ അനുചരന്മാരോടും അദ്ദേഹത്തിന് യാതൊരു ദാക്ഷിണ്യവുമില്ല. പാറപോലെ ഉറച്ചഅദ്ദേഹത്തിന്റെ മനസ്സിന് എതിർപ്പുകളേയൊ വിപരീതശക്തികളേയൊ സഹിഷ്ണുതയോടുകൂടി വീക്ഷിക്കുവാൻ സാദ്ധ്യമല്ല. എങ്കിലും നൈസർഗ്ഗികമായ അദ്ദേഹത്തിന്റെ വിനയത്തിനും എളിമയ്ക്കും ഇതൊരു പ്രതിബന്ധമല്ല. "ഞാൻ പണ്ഡിററ്നെഹ്റുവിനെ എന്റെ നേതാവായി അംഗീകരിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ നയപരിപാടികളെ ശക്തിപ്പെടുത്തിയില്ലെങ്കിൽ മന്ത്രിസഭയിലെനിക്കു സ്ഥാനമില്ല."—എന്ന് സർദാർ പറയുമ്പോൾ അവ കേവലം ഭംഗിവാക്കുകളല്ലാ; പിന്നെയോ ജീവിതസത്യങ്ങളാണ്. ഇൻഡ്യയിലെ അറുന്നൂറ് സിംഹാസനങ്ങൾ ഒരടിക്കു തെറിപ്പിച്ച സർദാർ രാജാക്കന്മാരുടെ മിത്രമാണെന്ന് ചില ഉത്താനബുദ്ധികൾ പറയാറുണ്ട്. അതുപോലെതന്നെ നാലു വരിയിലുള്ള ഒരു കത്തുകൊണ്ട് മുതലാളിമാരുടെ സാമ്രാട്ടായ ഡാൽമിയായെ നിസ്തന്ദ്രനാക്കിത്തീർത്ത പട്ടേൽ പണക്കാരുടെ പാവയാണെന്ന് മററുചിലർ ജല്പിക്കാറുണ്ട്. അദ്ദേഹം മരിക്കുന്നതിനേതാനും മാസങ്ങൾക്കുമുമ്പ് സർദാറിന്റെ പേരിലുള്ള ഏതോ ഭൂസ്വത്തിന് യഥാകാലം കരംകൊടുക്കാതിരുന്നതുകൊണ്ട് ആ വസ്തു റവന്യൂ ഉദ്യോഗസ്ഥന്മാർ ജപ്തിചെയ്തിരിക്കുന്നതായി ഒരു വ്യാജവാർത്ത ബാംബയിലെ ചില ഓടപ്പത്രങ്ങൾ പ്രസിദ്ധപ്പെടുത്തി. അതിന് സർദാർ പറഞ്ഞ മറുപടി രസകരമാണ്. എന്റെ പേരിൽ ഒരു സെൻറു ഭൂമിയെങ്കിലും ലോകത്തിലെവിടെയെങ്കിലുമുണ്ടെന്ന് തെളിയിക്കുന്നവർക്ക് ഞാനതു് ഇനാമായി നൽകുവാൻ തയ്യാറാണ് എന്നദ്ദേഹം ഒരു പത്രപ്രസ്താവനതന്നെ നൽകി. മനുഷ്യന് ഈ ലോകത്തിൽ തന്റേതെന്നവകാശപ്പെടാവുന്ന യാതൊരു സമ്പത്തുമുണ്ടായിരിക്കരുതെന്നുള്ള പ്രാചീന ഹൈന്ദവമതാചാര്യന്മാരുടെ സന്ദേശം ജീവിതത്തിൽ അക്ഷരംപ്രതി അനുഷ്ഠിക്കയാണ് ഗാന്ധിജി ചെയ്തതു്. ഗാന്ധിജിയുടെ കാൽപാടുകളിൽ സഞ്ചരിച്ച് ലൌകികമായ സമ്പത്തും വിത്തവും പരിത്യജിച്ച മറെറാരു മഹാൻ സർദാർ ആയിരുന്നു.

സർദാർ പട്ടേൽ 1875 അക്ടോബർ 31-ാനു- ഗുജറാത്തിയിലെ ഒരു കൃഷികകുഡുംബത്തിൽ ജനിച്ചു. അദ്ദേഹത്തിന്റെ ബാല്യത്തെപ്പററിയോ വിദ്യാഭ്യാസത്തെപ്പററിയോ വളരെ ഒന്നും നമുക്കറിഞ്ഞുകൂടാ. എന്നാൽ 1857-ലെ ശിപായിലഹളയിൽ പങ്കെടുത്ത ഒരു ദേശാഭിമാനിയായിരുന്ന അദ്ദേഹത്തിന്റെ പിതാവെന്നുള്ളതു് പുത്രന്റെ ജീവിതത്തെപ്പററി ചില മുന്നറിവുകൾ നൽകുവാൻ പര്യാപ്തമാണ്. പിതാവാരംഭിച്ച വിമോചനസമരം പുത്രൻ വിജയത്തിൽ കൊണ്ടുവന്നെത്തിച്ചു ചരിത്രം രോമാഞ്ചംകൂടാതെ

വായിച്ചുതീക്കുവാൻ സാദ്ധ്യമല്ല. വല്ലഭഭായി പട്ടേൽ ഒരു ക്രിമനൽ വക്കീലായി ജീവിതമാരംഭിച്ചു് അദ്ദേഹത്തിൻെറ ജന്മദേശത്തു് പ്രാക്ടീസ്സ് തുടങ്ങി. ജുഡിഷ്യൽ ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തെ ഭയപ്പെട്ടിരുന്നു. ഒരു മജിസ്ട്രേട്ട് സർദാർ പട്ടേലിനെ ഭയന്നു് കോടതിതന്നെ അദ്ദേഹത്തിൻെറ ജന്മദേശത്തുനിന്നു് മററിസ്ഥാപിക്കുവാൻ നിശ്ചയിച്ചു. കോടതി മാററപ്പെട്ടിടത്തേക്കു് പ്രാക്ടീസ് മാററുവാൻ സർദാറും നിശ്ചയിച്ചു. ഭയചകിതനായിത്തീന്ന മജിസ്ട്രേട്ട് കോടതി അല്പദിവസങ്ങൾക്കുള്ളിൽ പൂവ്വസ്ഥാനത്തുതന്നെ തിരിച്ചുകൊണ്ടുവന്നു. അല്പകാലങ്ങൾക്കുള്ളിൽ പട്ടേൽ വിദഗ്ദ്ധനായ ഒരഭിഭാഷകനായിത്തീന്നു. ഇംഗ്ളണ്ടിൽപോയി ബാരിസ്റ്റർ ഡിഗ്രി സമ്പാദിച്ചുവന്നു് അദ്ദേഹം അഹമ്മദ്ബാദ് ഹൈക്കോടതിയിൽ സന്നതെടുത്തു.

അഹമ്മദ്ബാദ് മുൻസിപ്പാലിററിയുടെ പ്രസിഡൻെറന്നനിലയിലാണു് സർദാർ പൊതുക്കാര്യജീവിതമാരംഭിച്ചതു്. അക്കാലത്തു് അദ്ദേഹത്തിൻെറ നഗരാതൃത്തിയിൽ വിഷൂചികപൊട്ടി പുറപ്പെട്ടു. ജനങ്ങൾ രോഗംഭയന്നു് പട്ടണം വിട്ടു് താമസം മാററിയപ്പോഴും സ്വന്തം രക്ഷയെപ്പററി യാതൊരു പരിഗണനയും കൂടാതെ അവിടെ താമസിച്ചു് രോഗികളുടെ സംരക്ഷണത്തിലുംനഗരശുചികരണത്തിലും അദ്ദേഹംജാഗരൂകനായിരുന്നു.അഹമ്മദ്ബാദ് ക്ലബ്ബിൽവച്ചാണു് അദ്ദേഹം ഗാന്ധിജിയേ ആദ്യമായി കണ്ടതു്. അന്നുവരെ 'ഭ്രാന്തനായ' ഗാന്ധിയേപ്പററി പരിഹസിക്കയും പുച്ഛിക്കയും ചെയ്തിരുന്ന പട്ടേലിൻെറ ജീവിതത്തിൽ ഈ അഭിമുഖസന്ദശ്നം ഉണ്ടാക്കിയ പരിവത്തനം ആശ്ചയ്യകരമായിരുന്നു. ആ മഹാനായ മാന്ത്രികൻെറ മാസ്മരശക്തിയിൽപെട്ടു് വക്കീൽവൃത്തിയിൽ സഹസ്രക്കണക്കിനുണ്ടായിരുന്ന വരുമാനമുപേക്ഷിച്ചു് ഒരൊററ ദിനംകൊണ്ടു് സർദാർ ഗാന്ധിജിയുടെ അനുചരന്മാരിലൊരുവനായിത്തീർന്ന ചരിത്രം ആവേശജനകമായ ഒന്നാണു്. ഗാന്ധിജിക്കു് ഒരു ലെഫ്ററനൻറിനെ ആവശ്യമുണ്ടായിരുന്നു. യുവാവായ പട്ടേൽ അദ്ദേഹത്തിനാവശ്യമായിരുന്ന ഗുണഗണങ്ങൾ തികഞ്ഞ ഒരു ഭടനായിരുന്നു. പറയുന്നതുപോലെ പ്രവത്തിക്കുവാനും പ്രത്യക്ഷമായ ഫലങ്ങൾ കാട്ടുവാനും കഴിവുള്ള ഒരു നായകനാണു് ഗാന്ധിജിയെന്നു് പട്ടേൽ കുറഞ്ഞ അനുഭവങ്ങൾകൊണ്ടു് മനസ്സിലാക്കി. ഗാന്ധിജിസംസാരിക്കുന്ന ഭാഷ പലപ്പോഴും അദ്ദേഹത്തിനു ദുർഗ്രഹമായിരുന്നു എങ്കിലും അതു് രാഷ്ട്രീയ സക്കസ്സുകാരൻെറ ജല്പനങ്ങളല്ലെന്നു് പട്ടേൽ മനസ്സിലാക്കി. ബുദ്ധിയും യുക്തിയും ആ ഭാഷയിൽ ചിലപ്പോഴൊക്കെ അദ്ദേഹം കണ്ടു. പോരെങ്കിൽ പലപ്പോഴും ഉദ്ദിഷ്ടലക്ഷ്യത്തിലെത്തിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. സർദാർ അതുകൊണ്ടു് തൃപ്തിപ്പെട്ടു. പട്ടേൽ അദ്ദേഹത്തിൻെറ സകല കഴിവുകളും തൻെറ നൂതനമായ ഈ പ്രവത്തനരംഗത്തു് പ്രയോഗിക്കുവാൻ തുടങ്ങി. 1921-ൽ അദ്ദേഹം ബാംബെസംസ്ഥാനകാൺഗ്രസ്സിൻെറ പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടു.

ഇൻഡ്യയിലെ വത്തർമാനപ്പത്രങ്ങൾ സ്വരാജ് കക്ഷിയുടെ പാർലിമെൻററി പ്രവത്തനങ്ങളെപ്പററി വെണ്ടക്കാനിരത്തി പ്രക്ഷോഭജനകങ്ങളായ വാത്തകളും പ്രസംഗങ്ങളും അടിച്ചുപരത്തുമ്പോൾ സർദാർ പട്ടേൽ ഗുജറാത്തിലെ ഗ്രാമങ്ങളിൽ സഞ്ചരിച്ചു് തൻെറ സംഘടനാപ്രവത്തനങ്ങളെ അവയുടെ നാടകീയമായ പാരമ്യത്തിലേക്കു് നയിക്കയായിരുന്നു. 1928-ൽ അദ്ദേ

ഹം ബർദോളി സത്യാഗ്രഹമെന്നു് ലോകപ്രസിദ്ധമായിത്തീൎന്നിട്ടുള്ള ആ മഹാസമരത്തിനു് ഗുജറാത്തിലെ അജ്ഞരും അശരണരുമായ മൂകലക്ഷങ്ങളെ അണിനിരത്തി പടക്കളത്തിലേക്കു് യാത്രതിരിച്ചു. ബർദ്ദോളിസത്യാഗ്രഹം ഒരു വിദ്യുൽപ്രവാഹംപോലെ ഇൻഡ്യയെ ത്രസിപ്പിച്ചു. ബാർദ്ദോളിസത്യാഗ്രഹത്തിന്റെ ചരിത്രം ശക്തനായ ഒരു കൃഷിക്കാരന്റെ ചരിത്രമാണു്. ഒരു രാഷ്ട്രത്തിന്റെ ശക്തി അതിന്റെ മൂകലക്ഷങ്ങളിലാണു സ്ഥിതിചെയ്യുന്നതെന്നും നിയമസഭയിലെ വാഗ്മിയായ രാഷ്ട്രീയപ്രവൎത്തകൻ ഒരു പ്രശ്നത്തിനും പരിഹാരമുണ്ടാക്കുവാൻ പ്രാപ്തനല്ലെന്നും സർദാർ തെളിയിച്ചു. ബാർദ്ദോളിയിലെ മഹത്തായ പരീക്ഷണം ഇൻഡ്യൻ ജനതയുടെ കണ്ണു തുറപ്പിച്ചു. ഗുജറാത്തിലെ ജനങ്ങൾ ഒന്നാകെ സർദാറിനെ അനുഗമിച്ചു; സർദാർ ഗാന്ധിജിയുടെ അനുഗാമിയുമായിരുന്നു.

ഗവമ്മെന്റ ബർദ്ദോളിയിലെ ഭൂനികുതി 25 ശതമാനം വദ്ധിപ്പിച്ചു. ഇതു് അന്യായമായ ഒരു നടപടിയായിരുന്നു. കരം കൊടുക്കരുതെന്നു് സർദാർ ജനങ്ങളോടാജ്ഞാപിച്ചു. ഗവമ്മെന്റിനേ അദ്ദേഹം അവരുടെ സകല അക്രമശക്തികളും പ്രയോഗിച്ചുകൊള്ളുവാൻ വെല്ലുവിളിച്ചു. "ഞങ്ങളെ ഖണ്ഡംഖണ്ഡമായി ഛേദിക്കുക, ഒരു പൈസപോലും കരമായി ഞങ്ങളിൽനിന്നു് ലഭിക്കുവാൻപോകുന്നില്ല."-എന്നു് ജനങ്ങൾ ഗവമ്മെന്റിനോടു പറഞ്ഞു. ബാർദ്ദോളിയിലെ കൎഷകർ അഗ്നിപരീക്ഷകളിൽക്കൂടി കടന്നുപോയി. ഗവമ്മെന്റ നീചവും ഭയങ്കരവുമായ മദ്ദനം തുറന്നുവിട്ടു. പോലീസും പട്ടാളവും ജനങ്ങളെ വേട്ടയാടി. പതിനേഴായിരം ജനങ്ങളേയും നാലുതിനായിരം കന്നുകാലികളേയും മൂന്നു മാസംമുഴുവൻ വൃത്തിഹീനമായ മുറികളിൽ ഗവമ്മെന്റ പൂട്ടിയിട്ടു. രോഗാണുക്കളും വിഷവായുവും ആ നിർഗ്ഗതികരെ കൊന്നൊടുക്കി. എങ്കിലുമവർ കീഴടങ്ങിയില്ലാ. സർദാറാണു് അവരെ നയിച്ചിരുന്നതു്. സർദാർ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ഭിത്തികൾ അടിച്ചുപിളക്കുന്ന ശബ്ദം കാരാഗൃഹത്തിനകത്തു കേട്ടവരാനന്ദമടഞ്ഞു. കൃഷിക്കാരെ ഒന്നടങ്കം സംഘടിപ്പിച്ചു് അദ്ദേഹം ശിലപോലെ ഉറച്ചുനിന്നു. അദ്ദേഹത്തിന്റെ വചനങ്ങൾ കണ്ണീരും ചിരിയും അവരിലുളവാക്കി. ബാർദ്ദോളി ഇൻഡ്യയുടെ സമരപ്രവൎത്തനങ്ങൾക്കു് മാതൃകയായിത്തീൎന്നു. ഗവമ്മെന്റ സർദാറിനെ സന്ധിയാലോചനകൾക്കു് ക്ഷണിച്ചു. പട്ടേൽ ഗവമ്മെന്റിന്റെ നിർദ്ദേശങ്ങൾ തിരസ്കരിച്ചു. ഒടുവിൽ ഗാന്ധിജി ഇടപെടുകയും ഗവമ്മെന്റും സർദാറും ഗാന്ധിജിയുടെ നിർദ്ദേശങ്ങൾ സ്വീകരിക്കുകയും ചെയ്തു. സായുധശക്തമായ ബ്രിട്ടീഷ്സാമ്രാജ്യം കരുത്തനായ ഒരു കൃഷകന്റെ മുമ്പിൽ പരാജയം സമ്മതിച്ചു് തലകുനിക്കേണ്ടിവന്ന ചരിത്രം ഇൻഡ്യൻ ദേശീയസമരത്തിലെ സ്വൎണ്ണലിപികളിൽ രേഖപ്പെടുത്തേണ്ട ഒരു സംഭവമാണു്.

1931-ൽ നടന്ന കറാച്ചി കാൺഗ്രസ്സ് സർദാറിനെ അദ്ധ്യക്ഷപദത്തിലവരോധിച്ചു. ഇൻഡ്യയുടെ രാഷ്ട്രപതിയായി ഒരു ഗ്രാമീണകർഷകനെ തിരഞ്ഞെടുത്തു. ബർദ്ദോളിയിലെ സർദാർ ഇൻഡ്യയുടെ സർദാറായിത്തീൎന്നു. 1930-ലേയും 1932-ലേയും സ്വാതന്ത്ര്യസമരങ്ങൾ ബർദ്ദോളിയുടെ ഒരാവൎത്തനം മാത്രമായിരുന്നു. അനന്തരം 1937-ൽ കാൺഗ്രസ്സ് ഇൻഡ്യയിലെ വിവിധ സംസ്ഥാനങ്ങളിൽ ഭരണാധികാരമേറെറടുത്തപ്പോൾ ഇൻഡ്യയുടെ പാർലിമെന്ററി ജീവിതം നയിക്കുവാനും

നിയന്ത്രിക്കുവാനുമുള്ള ഭാരവുമധികാരവും കാൺഗ്രസ്സ് സർദാറിന് നൽകി. കാൺഗ്രസ്സിനെ സുശക്തമാക്കുവാനും ശുദ്ധീകരിക്കുവാനും സർദാർ ഈ ഘട്ടത്തിൽ സ്വീകരിച്ച കർക്കശമായ നയപരിപാടികളുടെ മാറ്റൊലികൾ ഇൻഡ്യയിലെ രാഷ്ട്രീയാന്തരീക്ഷത്തിലുണ്ടാക്കിയ കലക്കവും ഒച്ചപ്പാടും ഒരു പന്തീരാണ്ടിന് ശേഷവും ഇപ്പോഴും ഭാരതീയരുടെ സ്മരണമണ്ഡലങ്ങളിൽ ഇന്നും തെളിഞ്ഞ് വിളങ്ങുന്നുണ്ട്. ഒരു പ്രധാനമന്ത്രിയുടെ നിഷ്കാസനവും ബാംബെയിൽ കിരീടംവയ്ക്കാത്ത രാജാവ് എന്ന് പ്രശസ്തനായിരുന്ന മറ്റൊരു രാഷ്ട്രീയനായകന്റെ തിരോധനവും ഈ ഉരുക്കുമനുഷ്യന്റെ നേട്ടങ്ങളിലെ ചില മൈൽ കുറ്റികളാണ്.

1942-ലെ ക്വിറ്റ് ഇൻഡ്യാ പ്രമേയവും അനന്തരസംഭവങ്ങളും ഇൻഡ്യയുടെ സ്വാതന്ത്ര്യലബ്ധിയും ആധുനാതനസംഭവങ്ങളാണ്. ഇൻഡ്യയുടെ ഡപ്യൂട്ടിപ്രധാനമന്ത്രിയെന്ന നിലയിൽ അദ്ദേഹത്തിന്റെ നേട്ടങ്ങൾ രേഖപ്പെടുത്തുവാൻ സമയമായിട്ടില്ലാ. പക്ഷെ ഒരുസംഗതി തീർത്തുപറയാം. സമരകാലങ്ങളിലായാലും സമാധാനകാലങ്ങളിലായാലും യുദ്ധരംഗങ്ങളിലായാലും മന്ത്രണമുറികളിലായാലും ഉരുക്കുപോലെ ഉറച്ച ഈ മനുഷ്യന്റെ നേട്ടങ്ങൾ അനവധിയാണ്. അദ്ദേഹം എപ്പോഴും ഒരു കലുക്കമില്ലാത്ത സേനാനിയെപ്പോലെയും ദീർഘവീക്ഷണമുള്ള ഒരു രാജ്യതന്ത്രജ്ഞനെപ്പോലെയും തന്നെ ഏൽപ്പിച്ചിട്ടുള്ള കാര്യങ്ങൾ പരിപൂർണ്ണമായി ചെയ്തു തീർത്തിട്ടുണ്ട്. ഒരക്ബറിനും അശോകചക്രവർത്തിക്കും കഴിഞ്ഞിട്ടില്ലാത്ത ഇൻഡ്യയുടെ സംയോജനം രക്തം പൊഴിക്കാതെ സാധിച്ച ഈ മഹാപുരുഷൻ ഗാന്ധിജിയുടെ ഉത്തമന്മാരായ അനുയായികളിലൊരുവനാണെന്ന് തെളിയിച്ചു; അദ്ദേഹം അധികാരം ഇഷ്ടപ്പെട്ടു. അധികാരം നിർദാക്ഷിണ്യമായും നിഷ്പക്ഷമായും വേണ്ടിടത്തൊക്കെ പ്രയോഗിക്കുവാനദ്ദേഹം മടിച്ചിട്ടില്ലാ. തത്വങ്ങളും ആദർശങ്ങളും പുലമ്പിക്കൊണ്ട് ചാരുകസാലകളിലിരുന്ന് വിമർശിക്കുന്നവരെ അദ്ദേഹത്തിന് പുച്ഛമാണ്. ഒരു മിതഭാഷിയായിരുന്നുവെങ്കിലും പരുഷസ്വരത്തിലും ഭാഷയിലും അദ്ദേഹം സ്വാഭിപ്രായങ്ങൾ വെളിപ്പെടുത്താതിരുന്നിട്ടില്ലാ. "ഐക്യരാഷ്ട്രസമ്മേളനത്തെ നോക്കുക. ഒരൊറ്റ പ്രശ്നത്തിനെങ്കിലും അതു ഇന്നുവരെ പരിഹാരം കണ്ടുപിടിച്ചിട്ടില്ല. അതിനെ രക്ഷാസമിതിയെന്നല്ല അരക്ഷാസമിതിയെന്നാണ് വിളിക്കേണ്ടതു്." ഇങ്ങനെയാണ് അദ്ദേഹം ഒരിക്കൽ ഐക്യരാഷ്ട്രസമ്മേളനത്തെ ചിത്രീകരിച്ചതു്. സർദാറിന്റെ ചരമത്തോടുകൂടി ഭാരതം പ്രക്ഷുബ്ധമായിരുന്ന ഒരു കാലഘട്ടത്തിൽ നിന്ന് ഉൽക്കണ്ഠാജനകമായ മറ്റൊരു കാലഘട്ടത്തിലേക്ക് കാൽ വയ്ക്കുകയാണ്.

---

ഗുർജ്ജരപഞ്ചാനനൻ
മുഴക്കും ഗുരുമന്ത്ര-
ഗർജ്ജനം, വീരം, ധീരം
കേൾക്കയില്ലിനിയാരും !

വെണ്ണിക്കുളം.

# പ്രാദേശികഭാഷകളുടെ ഭാവി

(പി. കെ. പരമേശ്വരൻനായർ)

ഇംഗ്ലീഷ്ഭാഷയുടെ പ്രചാരം ഇൻഡ്യയിൽ മങ്ങിപ്പോകാതെ തരമില്ല; ഹിന്ദി ആ സ്ഥാനം കൈക്കലാക്കുകയും ചെയ്യും. പ്രാദേശികഭാഷകളുടെ പ്രാധാന്യം ഇതുകൊണ്ടു് ഇടിയുമോ? ഇല്ലെന്നാണു തോന്നുന്നതു്. നേരെമറിച്ചു്, അവ ഇംഗ്ലീഷിന്റെ ആധിപത്യകാലത്തേക്കാൾ കൂടുതൽ ഉൽക്കർഷം പ്രാപിക്കുവാനാണു് എളുപ്പം. ഇംഗ്ലീഷിൽനിന്നും ലഭിച്ചതിനേക്കാൾ കൂടുതൽ സുഗമമായ പരിപോഷണം ഭാരതത്തിന്റെ സ്വാഭാവികഭാഷയായ ഹിന്ദിയിൽനിന്നു് ദേശീയഭാഷകൾക്കു ലഭിക്കുവാൻ കഴിയും. ഹിന്ദി ഇംഗ്ലീഷിനോടൊപ്പം വിപുലമായ ഒരു ഭാഷയല്ലായിരിക്കാം. എങ്കിലും ഒരു വലിയ ഭൂവിഭാഗത്തിന്റെ രാഷ്ട്രഭാഷയാകുന്നതോടുകൂടി ഹിന്ദി ഇന്നത്തെ നിലയിൽ നിന്നു് എത്രയോ ഉയരുവാൻ ഇടയുണ്ടെന്നുള്ള പരമാർത്ഥം വിസ്മരിക്കത്തക്കതല്ല. ഇന്ത്യയ്ക്കു് സർവരാഷ്ട്രഘടനയിൽ ലഭിക്കുവാൻ ന്യായമുള്ള സ്ഥാനം ഹിന്ദിക്കു് വിശ്വഭാഷകളുടെ കൂട്ടത്തിൽ ഉണ്ടാകുവാൻ വലിയ കാലതാമസം വരികയില്ലെന്നു ന്യായമായി പ്രതീക്ഷിക്കാം. അങ്ങനെയാണെങ്കിൽ, ഇംഗ്ലീഷ് നമ്മുടെ രാജ്യത്തു നിന്നു തിരോധാനം ചെയ്താൽതന്നെയും പ്രാദേശികമാതൃഭാഷകൾക്കു് സമ്പന്നമായ ഒരു പോഷകകേന്ദ്രം പിന്നെയും ഉണ്ടായിരിക്കുന്നതാണല്ലോ.

ഹിന്ദി ഇംഗ്ലീഷിന്റെ സ്ഥാനത്തു പ്രധാനഭാഷയായി പ്രതിഷ്ഠിക്കപ്പെടുമ്പോൾ മാതൃഭാഷകളിൽനിന്നു് ജനകീയശ്രദ്ധയും അധികാരികളുടെ പരിലാളനയും പിൻതിരിഞ്ഞു പോകുകയില്ലയോ എന്നു് ഒരു സംശയം ഉദിക്കാവുന്നതാണു്. ഇംഗ്ലീഷ് ഒരു വിദേശഭാഷയായതിനാൽ അതിനോടു നമുക്കു തോന്നിയിരുന്ന ആരാധനബുദ്ധി നമ്മുടെ പ്രാദേശികമാതൃഭാഷകളോടുള്ള മമതാബന്ധത്തിനു വളരെ ബാധകമായിരുന്നില്ല. എന്നാൽ ഹിന്ദിയുടെ കാര്യം അങ്ങനെയല്ല. ഹിന്ദി നമുക്കു് സ്വന്തഭാഷയായി അംഗീകരിക്കപ്പെടാവുന്നതാണു്; സ്നേഹിക്കപ്പെടാവുന്നതാണു്. രാഷ്ട്രീയമായ ഘടനയും ഏകയോഗക്ഷേമവും ബലപ്പെടുന്നതോടുകൂടി ഈ പൊതുഭാഷ ഇൻഡ്യയിലെ ഏതൊരു പ്രദേശത്തിനും സ്വായത്തമായിത്തീരുകയില്ലെ? അത്രകണ്ടു് നമ്മുടെ പ്രാദേശിക മാതൃഭാഷകളോടു നമുക്കുള്ള സ്നേഹബന്ധം കുറയുകയില്ലെ? ഇതു കാലത്തിന്റെ ഗർഭത്തിൽ സ്ഥിതിചെയ്യുന്ന ഒരു പരിണാമമാണെങ്കിലും സംഭവ്യകോടിയിൽ വിചിന്തനം ചെയ്യപ്പെടേണ്ട ഒരു പ്രശ്നമാണു്.

പക്ഷേ മറ്റൊരു പ്രധാന തത്ത്വം പരിഗണനാർഹമായി തോന്നുന്നു. യാതൊരു ഭാഷയും മറ്റൊരു ഭാഷയുടെ സ്വാധീനശക്തിയോ അഥവാ അധ്യാസമോ മൂലം തീരെ നശിച്ചുപോയതായി അറിവില്ല. വിശേഷിച്ചു് സുഘടിതമായ പ്രാദേശികഭാഷകൾ, അതും സുപ്രതിഷ്ഠിതങ്ങളായ ജനവർഗ്ഗങ്ങൾ അനേകകാലങ്ങളായി കൈകാര്യം ചെയ്തുവരുന്ന ഭാഷകൾ, യാദൃച്ഛികമായി ആവിർഭവിക്കുന്ന മററു ഭാഷകളാൽ—

അവ എത്രതന്നെ ബലിഷ്ഠങ്ങളാകട്ടെ—ഗ്രസിക്കപ്പെടുക എളുപ്പമല്ല. ഒരു പക്ഷേ രൂപഭേദങ്ങൾ സംഭവിച്ചേക്കാം. എന്നാൽ സ്ഥാനഭ്രംശം സാദ്ധ്യമല്ല. ഒരു ജനസമുദായത്തിന്റെ മാതൃഭാഷയെന്നു പറയുന്നതു് ആകസ്മികമായി വന്നുചേൎന്ന ഒരുപാധിയല്ല. സമുദായശാസ്ത്രത്തിന്റെയും മനശ്ശാസ്ത്രത്തിന്റെയും മൌലികങ്ങളായ അനവധി തത്വങ്ങളിൽ അധിഷ്ഠിതമായിട്ടാണു് ഒരു മാതൃഭാഷ വളൎന്നുവന്നിട്ടുള്ളതു്. ഒരു ജനസമുദായം ശതാബ്ദങ്ങളോ സഹസ്രാബ്ദങ്ങളോ ആയി ഒരു പ്രത്യേകപ്രദേശത്തിലോ രാജ്യവിഭാഗത്തിലോ അടിയുറച്ചു നിവസിക്കുന്നതിൽ അന്തൎഭവിച്ചിട്ടുള്ളിടത്തോളം അധിഷ്ഠാനതത്വങ്ങൾ ആ ജനസമുദായം ഒരു പ്രത്യേകഭാഷ സംസാരിച്ചുവരുന്നതിലും അടങ്ങുന്നുണ്ടു്. പ്രദേശം അടച്ചുള്ള ജനസമൂഹങ്ങളുടെ നീക്കം ഇന്നു നമുക്കു കാണുവാൻ കഴിയുന്നുണ്ടെങ്കിലും, അതു് ബലാൽകാരേണയും ഒഴിച്ചുകൂടാത്ത പരിതഃസ്ഥിതികളിലും, മനോവൈക്ലബ്യത്തോടുകൂടി ഉള്ള ഒരു നീക്കമാണെന്നു പറയേണ്ടതില്ലല്ലോ. ജനിച്ച നാടു പോലെ തന്നെ മനുഷ്യന്റെ സ്വാഭാവികമായ സ്നേഹത്തിനും മമതാബന്ധത്തിനും അധീനമായിട്ടുള്ളതാണു് മാതൃഭാഷ. അതു് ഒരിക്കലും മാറുകയില്ല. അപരിഷ്കൃതങ്ങളായ ഭാഷകൾ പരിഷ്ക്കാരസമ്പൎക്കംകൊണ്ടു് പ്രകാശമാനമായേക്കാം. എങ്കിലും അധിഷ്ഠാനബിംബം ആദ്യത്തേതു തന്നെയായിരിക്കും.

ഹിന്ദി ഭാവിയിൽ എത്ര വളൎച്ചയും പ്രാധാന്യവും പ്രാപിച്ചാലും പ്രാദേശിക മാതൃഭാഷകളുടെ സ്ഥാനം അതു് അപഹരിക്കുവാൻ പോകുന്നില്ല. ഹിന്ദി രാഷ്ട്രഭാഷയായും, തമിഴ്, കൎണ്ണാടകം, മലയാളം, തെലുങ്ക് മുതലായ ഭാഷകൾ ഇന്നത്തെപ്പോലെ ഓരോ പ്രദേശത്തെ മാതൃഭാഷകളായും തന്നെ തുടരും. സമുദായശാസ്ത്രവും ഭാഷാശാസ്ത്രവും അറിയാവുന്നവർ ഒരു നാട്ടിലെ ഭാഷയുടെ സ്ഥാനത്തു് മറെറാന്നു പ്രതിഷ്ഠിക്കണമെന്നു പറയുകയില്ല. ഭാവിഭാരതത്തിൽ എന്തെല്ലാം വിപ്ലവകരമായ മാററങ്ങൾ ഉണ്ടായാലും പ്രാദേശികഭാഷകളെല്ലാം പ്രത്യേകം പ്രത്യേകം പരിപുഷ്ടി പ്രാപിക്കുകതന്നെ വേണം.

ഭാഷയെ അടിസ്ഥാനപ്പെടുത്തിയുള്ള സംസ്ഥാനവിഭജനം എന്നെങ്കിലും സ്വീകരിക്കാതെ തരമില്ല. മററു പ്രശ്നങ്ങൾ അതിനെ ഇന്നു് എത്ര മറച്ചിരുന്നാലും അതു് വീണ്ടും പൊന്തിവരികതന്നെ ചെയ്യും. അതോടുകൂടി ഓരോ പ്രാദേശികഭാഷയും കുറച്ചുകൂടി ഊൎജ്ജസ്വലമായ രീതിയിൽ ഉൽക്കർഷം പ്രാപിക്കുമെന്നുള്ളതും തീൎച്ചയാണു്. മലയാളഭാഷയ്ക്കു് അതുകൊണ്ടുണ്ടാകുന്ന വളൎച്ച അത്ഭുതപൂർവമായിരിക്കും. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നിങ്ങനെയുള്ള വിഭജനംമൂലം മലയാളഭാഷയ്ക്കുണ്ടായിട്ടുള്ള ക്ഷീണം ഐക്യകേരളവ്യവസ്ഥകൊണ്ടു് മിക്കവാറും പരിഹൃതമാകും. മലയാളസാഹിത്യത്തിന്റെ പരിധി ഇതുമൂലം കൂടുതൽ ദാർഢ്യവും ഘടനയും കൈക്കൊള്ളുമെന്നുള്ളതിനു സംശയമില്ല. സൗകര്യത്തെമാത്രം അടിസ്ഥാനപ്പെടുത്തി നടത്തിയിരുന്ന വിഭജനങ്ങൾ നിമിത്തം പല പ്രധാനഭാഷകളും സംസാരിക്കുന്ന ജനങ്ങൾ അനാവശ്യമായ വിധം വേർതിരിക്കപ്പെട്ടുപോയിട്ടുണ്ടു്. പുതിയ രാഷ്ട്രസംവിധാനങ്ങൾ അപ്രകാരമുള്ള പ്രാദേശികഭാഷകളെയെല്ലാം കൂടുതൽ ബലിഷ്ഠമാക്കാതിരിക്കുകയില്ല.

പക്ഷേ, പ്രാദേശികഭാഷകൾ കേവലം വിഭക്താവസ്ഥയിൽ വളരേണ്ട ഉപാധിക

ല്ല. അവയുടെ പ്രത്യേക സ്ഥിതിയോടൊപ്പം പരസ്പരാശ്രയിയായ ഒരു നിലകൂടി സംജാതമാകേണ്ടതായിട്ടുണ്ട്. ഇതു്, അതതു ഭാഷകളുടെ ഉൽക്കർഷത്തിനു മാത്രമല്ല, ഭാരതത്തിന്റെ സാംസ്കാരികവും, രാഷ്ട്രീയവുമായ ഘടനയ്ക്കും ഏററവും ആവശ്യമായിരിക്കുന്നു. വിഭിന്നഘടകങ്ങൾ തമ്മിലുള്ള ഏകീകരണം, അഥവാ ഭിന്നതയിൽക്കൂടിയുള്ള ഏകതയാണു് ഭാരതത്തിന്റെ ഐക്യത്തിനുള്ള അധിഷ്ഠാനം. അതിനാൽ ഘടകങ്ങളുടെ ബലിഷ്ഠതയോടൊപ്പം പരസ്പരസംശ്ലിഷ്ടതയും ഭാവിഭാരതത്തിന്റെ സുസ്ഥിതിക്കു് അത്യന്താപേക്ഷിതമായിരിക്കുന്നു. ഈ സംശ്ലിഷ്ടതയ്ക്കു് പ്രധാന ഉപാധികൾ ഭാഷകളാണു്. പൊതുഭാഷ അഥവാ, രാഷ്ട്രഭാഷ ഈ യോജനയെ വളരെ സഹായിക്കും. എന്നാൽ പ്രാദേശികഭാഷാഘടകങ്ങൾ തമ്മിലുള്ള ബന്ധംകൂടിയുണ്ടായില്ലെങ്കിൽ പൊതുഭാഷയുടെ സംയോജനകൃത്യം പൂർണ്ണഫലത്തിൽ എത്തുകയില്ല. ഇതിനു മുമ്പു് നമ്മുടെ പ്രാദേശികഭാഷകൾ തമ്മിൽ അനാരോഗ്യകരമായ ഒരകൽച്ചയാണുണ്ടായിരുന്നതു്. പരസ്പരം അറിയുവാൻ നാം ശ്രമിച്ചിരുന്നില്ല. തമിഴും മലയാളവും തമ്മിൽ എത്രയോ അടുപ്പമുള്ള ഭാഷകളാണു്. അന്യോന്യം മനസ്സിലാക്കുവാൻ കഴിയുന്ന വർഗ്ഗക്കാരും ഇതുപോലെ അധികം ഉണ്ടെന്നു തോന്നുന്നില്ല. എങ്കിലും ഇംഗ്ലീഷിന്റെ പ്രചാരത്തോടുകൂടി മലയാളവും തമിഴും തമ്മിൽ പൂർവ്വകാലത്തു പരിപാലിച്ചു വന്നിരുന്ന ഗാഢബന്ധം മിക്കവാറും അസ്തംഗതമായി. തമിഴ്സാഹിത്യവും, മലയാളസാഹിത്യവും തമ്മിൽ എത്രകണ്ടു് അടുക്കുന്നുവോ അത്രകണ്ടു ഉഭയഭാഷയ്ക്കും പ്രയോജനകരമായി പലതും പരസ്പരം സ്വീകരിക്കുവാൻ കഴിയും. പഴയകാലത്തു് ഒരു കേരളീയൻ തമിഴ് പഠിക്കുവാൻ നിർബദ്ധൻ തന്നെയായിരുന്നു. ഇന്നു് ആ പാരമ്പര്യം വിട്ടുവെന്നുതന്നെയല്ല മലയാളഭാഷയെക്കാൾ പലതുകൊണ്ടും കൂടുതൽ വിപുലമായ ആ ഭാഷയിലെ സാഹിത്യത്തെപ്പററി എന്തെങ്കിലും ഗ്രഹിക്കുവാൻപോലും നാം പരാങ്മുഖരായിരിക്കുന്നു. ഈ രീതി ലേശവും പ്രശസ്യമായിരിക്കുന്നില്ല. അതുപോലെ തന്നെ തമിഴരും മലയാളഭാഷ കൂടുതൽ മനസ്സിലാക്കാൻ യത്നിക്കുന്നതു പ്രയോജനകരമായിരിക്കും.

ഇവിടെ ഒരു ദൃഷ്ടാന്തം ചൂണ്ടിക്കാണിച്ചുവെന്നു മാത്രമേയുള്ളു. ഈ രീതിയിലൊരു ബന്ധം എല്ലാ ഏതദ്ദേശീയഭാഷകൾ തമ്മിലും ഉണ്ടായിരിക്കേണ്ടതാണു്. ഓരോ ഭാഷയിലും പണ്ഡിതന്മാരായിട്ടുള്ളവർ ഏതാനും അന്യഭാഷകൾകൂടി പഠിക്കുന്നതു് ഭാരതീയരുടെ ഇടയിൽ പണ്ടു് ഒരു പതിവായിരുന്നു. പതിനെട്ടു ഭാഷകളിൽ പാണ്ഡിത്യം എന്നൊരു മാനദണ്ഡം പഴയ പണ്ഡിതന്മാരെപ്പററി ധാരാളം പ്രയോഗിച്ചു കേട്ടിട്ടുണ്ടു്. അങ്ങിനെയുള്ള ബഹുഭാഷാപാണ്ഡിത്യത്തെപ്പററിയല്ല ഞാൻ ഇവിടെ പറയുന്നതു്. ഇന്നത്തെക്കാലത്തു അതുപോലെയുള്ള ഭഗീരഥയത്നങ്ങൾ സാദ്ധ്യമല്ലായിരിക്കാം. ഒരുപക്ഷെ ആവശ്യവും ഇല്ലായിരിക്കാം. എങ്കിലും ജനതകൾ തമ്മിൽ പരസ്പരം മനസ്സിലാക്കാനുള്ള ഒരുപാധിയായിട്ടെങ്കിലും വിവിധസാഹിത്യങ്ങളെപ്പററി നാം അറിയുവാൻ ശ്രമിക്കണം. തെലുങ്കു്, കർണ്ണാടകം മുതലായ സാഹിത്യങ്ങളെ സംബന്ധിച്ചു് നമുക്കെന്തറിയാം? നമ്മുടെ സാഹിത്യത്തെപ്പററി ആ ഭാഷകൾ സംസാരിക്കുന്നവർക്കും ഉള്ള അറിവു് എത്രയോ തുച്ഛം! എങ്കിലും നാം എല്ലാം ഒരു രാഷ്ട്രത്തിന്റെ ഘടകങ്ങൾ എന്നു് അഭിമാനിക്കുകയും ചെയ്യുന്നു. ഭാഷാശാസ്ത്രദൃഷ്ട്യാ നോക്കുന്നപക്ഷം നമ്മുടെ

ഭാഷയും ആവക ഭാഷകളും തമ്മിൽ മൌലികമായ ബന്ധങ്ങൾ ഉണ്ടായിരുന്നതായി കാണാവുന്നതുമാണു്.

ഇനിയുമെങ്കിലും മേല്പറഞ്ഞ അകൽച്ചകൾ നാം പരിഹരിക്കണം. പാണ്ഡിത്യസമ്പാദനവും സാഹിത്യവൃത്തിയും സ്വീകരിച്ചിട്ടുള്ള സഹൃദയന്മാർ ഭാരതത്തിലെ ഇതരഭാഷകളിൽ ചിലതെങ്കിലുംകൂടി വശമാക്കണം. ആ ഭാഷകളിലെ സാഹിത്യത്തിന്റെ വളൎച്ചയെ നമ്മുടെ സാമാന്യജനങ്ങൾക്കു് മനസ്സിലാക്കിക്കൊടുക്കണം. അവയിലെ ഉത്തമഗ്രന്ഥങ്ങൾ നമ്മുടെ ഭാഷയിലേക്കു വിവൎത്തനം ചെയ്യും മററും അവയോടുള്ള സമ്പൎക്കം വൎദ്ധിപ്പിക്കണം. അതുപോലെതന്നെ നമ്മുടെ ഭാഷയിലും ഉള്ള ഉത്തമഗ്രന്ഥങ്ങളോടു് മേൽപറഞ്ഞ സാഹിത്യങ്ങൾക്കു കൂടുതൽ അടുപ്പം വരുമാറു് അവയെ അങ്ങോട്ടു വിവൎത്തനം ചെയ്യുവാൻ ഉത്സാഹിക്കണം. ഓരോ ഭാഷയുടേയും വളൎച്ചയുടെ ചരിത്രം അന്യോന്യം മനസ്സിലാക്കുന്നതു വളരെ ഗുണകരമായിരിക്കും. ഉദാഹരണമായി, ബംഗാളി ഇത്രമാത്രം സമ്പന്നമായ ഒരു ഭാഷയായിത്തീൎന്നതു് എങ്ങിനെയെന്നുള്ള ചരിത്രം അറിയുന്നതു മലയാളഭാഷയ്ക്കു് അതേ സാഹചൎയ്യങ്ങൾതന്നെ ഏതുവിധം പ്രയോജനപ്പെടുത്താമെന്നുള്ളതിനു മാൎഗ്ഗദൎശകമായിരിക്കും. ഓരോ ഭാഷയിലും അസാമാന്യപ്രതിഭാശാലികൾ കാണും. ഭാഷയുടെ പ്രാദേശികമായ പ്രചാരപരിമിതികൊണ്ടു് അവർ, ഇൻഡ്യ ഒന്നായി നോക്കുമ്പോൾ അപ്രസിദ്ധന്മാരായി കഴിയുകയും ചെയ്യുന്നു. നമ്മുടെ നമ്പ്യാരും, സി. വി. യും, ഈ. വി. യും ഒക്കെ ഏതു ഭാഷയിൽ പ്രതിഫലിച്ചാലും മഹാരഥന്മാർതന്നെയായിരിക്കും. എന്നാൽ അവരെപ്പററി വെളിയിൽ ആൎക്കറിയാം? അതുപോലെതന്നെ തമിഴിലും മറാത്തിയിലും ബംഗാളിയിലും വിഹരിക്കുന്ന ആധുനികമഹാശയന്മാരെപ്പററി നമുക്കുള്ള അറിവു് എത്രയോ പരിമിതമാണു്. ഇതിലേക്കുള്ള ഒരു പരിഹാരമാൎഗ്ഗം ഇതരസാഹിത്യങ്ങളിൽനിന്നും നമ്മുടെ സാഹിത്യസമ്പത്തു വൎദ്ധിപ്പിക്കുന്നതിനും, മറിച്ചു് നമ്മുടെ ഉൽകൃഷ്ടങ്ങളായ സാഹിത്യസമ്പത്തുകളെ മററു സാഹിത്യങ്ങളിലേക്കു പകൎത്തുന്നതിനും സൎവ്വകലാശാലകൾ മുതലായ സ്ഥാപനങ്ങൾ യത്നിക്കുകയാണു്.

ഇങ്ങനെ പ്രാദേശികസാഹിത്യങ്ങൾ തമ്മിലുള്ള സമ്പൎക്കംകൂടാതെ, പ്രാദേശികഭാഷകളിൽ നിന്നു് രാഷ്ട്രഭാഷയായ ഹിന്ദിയിലേയ്ക്കും ഹിന്ദിയിൽനിന്നു് പ്രാദേശികഭാഷകളിലേക്കും ഉള്ള ഗ്രന്ഥസംക്രമണവും ആവശ്യമാണു്. ഇംഗ്ലീഷിന്റെ ആധിപത്യകാലത്തു് ഈമിഥസ്സംക്രമണത്തിന്റെ ഒരംശംമാത്രമേ, അതായതു് ഇംഗ്ലീഷിൽനിന്നു് മലയാളത്തിലേക്കുള്ള സ്വീകരണങ്ങൾ മാത്രമേ പ്രധാനമായി സംഭവിച്ചിരുന്നുള്ളു. മലയാളത്തിൽനിന്നു് ഇംഗ്ലീഷിലേക്കു് ഗ്രന്ഥങ്ങൾ പരിഭാഷപ്പെടുത്തിയതിന്റെ ദൃഷ്ടാന്തങ്ങൾ അധികം ഇല്ല. മലയാളഗ്രന്ഥങ്ങൾ ഇംഗ്ലീഷിലേക്കോ ഹിന്ദിയിലേക്കോ പരിഭാഷപ്പെടുത്തുന്നതുകൊണ്ടു് മലയാളത്തിനു പ്രയോജനം എന്തെന്നു സംശയിക്കുന്നവരുണ്ടായിരിക്കാം. ഇങ്ങോട്ടു കിട്ടുന്ന സമ്പത്തുപോലെ അങ്ങോട്ടു നൽകുന്ന സമ്പത്തു ഫലപ്പെടുകയില്ലായിരിക്കാം. എന്നാലും വിപുലമായ അന്യഭാഷകളിലേക്കു നമ്മുടെ സാഹിത്യവിഭവങ്ങളെ സംക്രമിപ്പിക്കുന്നതുകൊണ്ടു് ആ വിഭവങ്ങളുടെ മാഹാത്മ്യം വൎദ്ധിക്കുവാൻ ഇടയാകുന്നു. അവയെപ്പററിയും അവ ഉൾക്കൊള്ളുന്ന ഭാഷയെപ്പററിയും, അതു സംസാരിക്കുന്ന ജനവിഭാഗത്തെപ്പററിയും സാൎവ്വലൌകി

കമായ ശ്രദ്ധ ഉദിപ്പിക്കുന്നതിനു് അതു സംഗതിയാകും. അതിനാൽ മലയാളത്തിലെ ഉത്തമഗ്രന്ഥങ്ങളിൽ ഏതാനുമെങ്കിലും ഹിന്ദിയിലേക്കു പരിഭാഷപ്പെടുത്തുവാൻ ഹിന്ദീഭാഷാഭിജ്ഞരായ മലയാളികൾ ശ്രദ്ധിക്കുന്നതു നന്നായിരിക്കും. അതുപോലെ തന്നെ ഹിന്ദിയിലെ ഉത്തമഗ്രന്ഥങ്ങൾ എല്ലാംതന്നെ മലയാളത്തിലേക്കു കൊണ്ടുവരികയും വേണം. നാം ഇന്നു് വിശാലഭാരതത്തിലെ പൌരന്മാരാണു്. ഭാഷാപരവും ഭൂവിഭാഗപരവുമായ പരിമിതികൾ സൌകര്യത്തിനുവേണ്ടിമാത്രം ദീക്ഷിക്കുകയും ആദർശത്തിൽ അവയെ എല്ലാം അതിലംഘിക്കുവാൻ യത്നിക്കുകയുമാണു് നാം ഇന്നു ചെയ്യേണ്ടിയിരിക്കുന്നതു്. വിവിധസംസ്കാരങ്ങളും ആചാരങ്ങളും തമ്മിൽ കൂടുതൽ കൂടുതൽ അടുത്തു് ബാഹ്യമായ വൈരുദ്ധ്യങ്ങളെ നീക്കി ആന്തരികമായ ഐക്യത്തെ കണ്ടുപിടിക്കുന്നതിനെക്കാൾ മേല്പറഞ്ഞ ആദർശസിദ്ധിക്കു പററിയ മററാരു മാർഗ്ഗം ഇല്ലെന്നുള്ളതു് തീർച്ചതന്നെ. ഈ അടുപ്പം ഉണ്ടാകുവാനുള്ള പ്രഥമശ്രമം ഭാഷമൂലമായിരിക്കണം. ഇൻഡ്യയിലെ വിവിധജനസമുദായങ്ങൾ തമ്മിൽ നമ്മുടെ രാഷ്ട്രഭാഷാസാഹിത്യത്തിലൂടെ നാൾക്കുനാൾ കൂടുതൽ സമ്പക്കം പുലർത്തി കൃത്രിമങ്ങളായ വിഭജനോപാധികളുടെ തീക്ഷ്ണതയെ നിവാരണം ചെയ്തു് ഭേദരഹിതമായ ഏകരാഷ്ട്രത്തിൻെറ പദവിയിൽ രാജ്യത്തെ അധിരോഹണം ചെയ്യിക്കുവാൻ സംഗതിയാകട്ടെ!

# മലയാളിയുടെ ആഹാരവും വസ്ത്രവിധാനവും

കെ. എം. ജോർജ്ജ്.

ഒന്നാംതരം കാച്ചിയ എണ്ണ തലയിൽ തേച്ചശേഷം തോർത്തുമുണ്ടു്, ഉമിക്കരിപ്പൊതി, ഒരു പച്ചീർക്കിൽ, കീറിയ ഇഞ്ച ഈ സാമഗ്രികളോടുകൂടി ഒരാൾ ഇതാ പുഴയിലേക്കു പോകുന്നു. പല്ലുതേച്ചു്, നാക്കു വടിച്ചു്, ശരീരം നനച്ചു്, ഇഞ്ചകൊണ്ടു് എണ്ണയും അഴുക്കും മട്ടിച്ചിളക്കി മുങ്ങിക്കുളിച്ചു തോർത്തിയശേഷം ഒരു മൂളിപ്പാട്ടുംപാടി അയാൾ വീട്ടിലേക്കു മടങ്ങുന്നു. അവിടെ ച്ചെന്നു് തളത്തിൽ ഒരു പുല്ലുപായിൽ ആസനസ്ഥനായപ്പോഴേയ്ക്കും മുമ്പിൽ ഒരു നല്ല ഇല വന്നു കഴിഞ്ഞു. ചോറും കറികളും ക്രമത്തിനു് വിളമ്പി നിരക്കുന്നു. ഊണുംകഴിഞ്ഞു് കൈയ്യുംനക്കി രണ്ടേമ്പക്കവും വിട്ടു് സംതൃപ്തി പ്രകടിപ്പിച്ചശേഷം കൈ കഴുകി അയാൾ ഒരു പിച്ചളച്ചെല്ലത്തിന്റെ അടുത്തേയ്ക്കാണു പോകുന്നതു്. തളിർവെററില എടുത്തു് ചുണ്ണാമ്പു തേച്ചു്, നുറുക്കിയ അടയ്ക്കയും ചേർത്തു് നല്ലവണ്ണം ചവച്ചു് ഉമിനീർ രക്തനിറത്തോടടുക്കുമ്പോൾ മിന്നിത്തിളങ്ങുന്ന കോളാമ്പിയിലേക്കു ഒന്നു തുപ്പുന്നു. അതു കഴിഞ്ഞു ഒരു കറുത്ത കരയൻ രണ്ടാംമുണ്ടും ഒരു ഓലക്കുടയും എടുത്തുകൊണ്ടു് വെളിയിലേക്കു് ഇറങ്ങുന്നു.

ആരാണു് ഈ ദേഹം? പേരെന്തായാലും ശരി, ഇദ്ദേഹം ഒരു മലയാളിയാണെന്നതു തീർച്ചതന്നെ. മലയാളികളെ അല്പമെങ്കിലും അറിയുന്നവർക്കു് അതിൽ സന്ദേഹം തോന്നുകയില്ല. അതുകൊണ്ടു് ഇന്നത്തെ മലയാളികളെല്ലാം ഇഞ്ച തേച്ചു കുളിക്കയും, ഓലക്കുട പിടിച്ചുകൊണ്ടു് നടക്കയും ചെയ്യുന്നവരെന്നോ, അങ്ങനെ ചെയ്യാത്തവരൊന്നും മലയാളികളല്ലെന്നോ പെട്ടെന്നു് ആരും വിധിപ്രസ്താവിക്കരുതേ! ഓലക്കുടപിടിച്ചുകൊണ്ടു നടന്നുപോയ ആ കാരണവരുടെ ഒരു കൊച്ചനന്തിരവനെ ഇയ്യിടെ ഞാൻ കാണുകയുണ്ടായി. ഞാൻ കണ്ടപ്പോൾ ആ പരിഷ്കാരി, മലയാളഭാഷയിൽ മുള്ളെന്നു പറയുന്ന, സായ്പിന്റെ ഫോക്കുകൊണ്ടു് ഒരു പപ്പടം കുത്തിയെടുത്തു തിന്നാൻ ശ്രമിക്കുകയാണു്. ആ മലയാളിപ്പപ്പടം ഫോക്കുമായി ചേരുന്നില്ല. പക്ഷേ അനന്തിരവന്മാരെല്ലാം പാശ്ചാത്യപരിഷ്കാരഭ്രമംമൂലം അപഥത്തിൽ ചരിക്കുകയാണെന്നും ധരിക്കരുതു്. ആചാരങ്ങളിലും പെരുമാററങ്ങളിലും കാലപ്രവാഹംമൂലവും മററു സംസ്കാരങ്ങളുമായുള്ള സംഘട്ടനംമൂലവും ചില മാററങ്ങൾ വന്നുചേർന്നിട്ടുണ്ടെങ്കിലും മലയാളികളുടെ കേരളീയത്വം ഇന്നും കാതലിൽ കേടുതട്ടാതെ നിലകൊള്ളുന്നു.

പുരാണശിലായുഗത്തിൽ കേരളത്തിൽ മനുഷ്യവാസം ഉണ്ടായിരുന്നില്ലെന്നും, ദക്ഷിണേന്ത്യയിൽ ആദിമനുഷ്യർ സംസ്കാരത്തിന്റെ അടിത്തറപാകിയ സമയത്തു പടിഞ്ഞാറൻതീരം അവരെ ആകർഷിച്ചില്ലെ

---

എ. ഐ. ആർ. (കോഴിക്കോട്ടു്)-ന്റെ അനുവാദത്തോടുകൂടി.

ന്നും പുരാണവസ്തുഗവേഷകന്മാർ പറയുന്നതു് ശരിയായിരിക്കാം. തിരുനൽവേലി, മധുര,കോയമ്പത്തൂർ, മൈസൂർ മുതലായ പ്രദേശങ്ങളിൽനിന്നും നവീനശിലായുഗത്തിൽ, ക്രമേണ കേരളത്തിൽ കടന്നുവന്നു് കാടുവെട്ടി നാടാക്കി ജീവിതസൗകര്യങ്ങൾ ഉണ്ടാക്കിയതാണെന്നും, അവരാണു് നമ്മുടെ പൂർവ്വപിതാക്കന്മാർ എന്നും പറയുന്നതു പരമാർത്ഥമായിരിക്കാം. എങ്കിൽ തന്നെ ഏതാണ്ടു് പതിനായിരംകൊല്ലങ്ങളോളം മലയുടേയും, ആഴിയുടേയും നടുവിൽ മററു ജനതകളുമായി വലിയ സമ്പർക്കമില്ലാതെ കഴിഞ്ഞുകൂടിയ മലയാളിക്കു സ്വന്തമായും, വ്യതിരിക്തമായും പല സ്വഭാവരീതികളും ഉണ്ടെന്നു വസ്തുത അവിതർക്കിതമാണു്. ഏതൊരു സമൂഹത്തിലും അതിലെ അംഗങ്ങളുടെയിടയിൽ വ്യക്തിപരമായ വ്യത്യസ്തതകൾ ഉണ്ടായിരിക്കുമ്പോൾ തന്നെ, മൊത്തത്തിലുള്ള മനോഭാവത്തിലും, വീക്ഷണരീതിയിലും സമാനമായും, മററു സമൂഹങ്ങളുടേതിൽനിന്നും വ്യതിരിക്തമായും കാണുന്ന ധർമ്മങ്ങൾ പൊട്ടിമുളച്ചു വരുന്നതിന്നു് ആധാരമായ ഒരു ശക്തിവിശേഷമുണ്ടു്. അതാണു് ആ സമൂഹത്തിന്റെ സംസ്കാരമെന്നു പറയുന്നതു്. അടിയുറച്ച ഈ സംസ്കാരത്തിന്റെ പ്രതിഫലനങ്ങൾ വ്യക്തമായി കാണുന്ന ഒരു രംഗമാണു് പാരമ്പര്യമെന്നു പറയുന്നതു്. മലയാളിക്കു സ്വന്തമായ ഒരു സംസ്കാരമുണ്ടു്, അതിന്റെ ഫലമായി സ്വതസ്സിദ്ധമായ ഒരു പാരമ്പര്യവും അയാൾക്കുണ്ടു്.

മലയാളിയുടെ പാരമ്പര്യം പ്രതിഫലിക്കുന്ന രണ്ടു പ്രധാന ഘടകങ്ങളാണു് ആഹാരവും വസ്ത്രവിധാനവും. അവയേക്കുറിച്ചാണു് ഞാൻ സംസാരിക്കാൻ പോകുന്നതെന്നു് മുഖവുരയിൽ പരോക്ഷമായി സൂചിപ്പിക്കയും ചെയ്തിരുന്നു. ആഹാരം, നിദ്ര, മൈഥുനം എന്നിവ ജന്തുക്കളുടെ മൗലികാവശ്യങ്ങളായിട്ടാണല്ലൊ പരിഗണിക്കപ്പെടുന്നതു്. മൗലികങ്ങളിൽ മൗലികമായിട്ടുള്ള ഒരാവശ്യമാണു് ആഹാരം എന്നു പറയുന്നതു്. മറേറാ ഘടകമായ വസ്ത്രമാകട്ടെ, മനുഷ്യനെ ജന്തുക്കളിൽനിന്നു് വ്യതിരിക്തനാക്കുന്ന അവന്റെ ഒരാവശ്യവുമാകുന്നു. ഈ ഘടകങ്ങളിൽക്കൂടെ മലയാളിയുടെ പാരമ്പര്യം ഏതേതംശങ്ങളിൽ എത്രത്തോളം പ്രകടമാകുന്നു എന്ന പരിശോധന ഉപയോഗപ്രദമാണു്. ആദ്യമായി "ആഹാരം"തന്നെ എടുക്കാം.

ആഹാരമെന്നോ, ഭക്ഷണമെന്നോ പറഞ്ഞാൽ ഇന്നു് ഏതൊരു മലയാളിയ്ക്കും മനസ്സിലാകുമെങ്കിലും, ഈ പദങ്ങൾ നമുക്കു ശരിക്കു അവകാശപ്പെടാവുന്നവയല്ല. സംസ്കൃതം തുടങ്ങിയ ഭാരതീയഭാഷകളിൽനിന്നു മാത്രമല്ല, സിറിയക്കു്, അറബി, പോർത്തുഗീസ്സു് മുതലായ ഭാഷകളിൽ നിന്നുപോലും അനേകം പദങ്ങൾ സ്വീകരിച്ചു കാര്യങ്ങൾ നടത്തിവരുന്ന ഒരു ഭാഷയാണു് നമ്മുടേതു്. എങ്കിലും നമ്മുടെ സ്വന്തം പദങ്ങൾക്കു് പ്രത്യേകപ്രസക്തിയും ശക്തിയുമുണ്ടെന്നു് പലപ്പോഴും ബോധപ്പെടുന്നു. "സദ്യ" എന്ന പദത്തിനു് ഗുണ്ടർട്ടിന്റെ നിഘണ്ടുവിൽ, "ബ്രാഹ്മണന്റെ ഭക്ഷണം" എന്ന അർത്ഥമാണു് കൊടുത്തിരിക്കുന്നതു്. വലിയ തോതിലുള്ള സൽക്കാരം എന്ന അർത്ഥത്തിൽ ആ പദത്തിനു് പ്രചാരം അതിനുശേഷം ലഭിച്ചതായിരിക്കണം. സദ്യ ബ്രാഹ്മണന്റേതാണെങ്കിൽ "ശാപ്പാടു്" തമിഴന്റേതാണു്. ആഹാരവും, ഭക്ഷണവും എല്ലാപേക്കും കുറേശ്ശ അവകാശപ്പെടാം. എന്നാൽ "ഊണു്" മലയാളിയുടെ സ്വന്തമാണു്. മററാക്കും ഊണുകഴിക്കാൻ പാടില്ല. കഞ്ഞികുടിയും മലയാളിയുടേതാ

ണു്. കാപ്പിക്കും ചായക്കും വലിയ പ്രചാരമുള്ള ഇക്കാലത്തു് കഞ്ഞികുടിയ്ക്കുന്നതു് ഒരുവക മോശമാണെന്നു കരുതുന്ന സ്നേഹിതന്മാർ നമ്മുടെ ഇടയിൽ ഇല്ലാതില്ല. എന്നാൽ "പോറിഡ്ജ്" എന്നു പേരിട്ടാൽ കഞ്ഞിയായാലും കാടിയായാലും അവർ കരണ്ടികൊണ്ടു് കോരി അകത്താക്കിക്കൊള്ളും. നല്ല പൊടിയരിക്കഞ്ഞിയും പുഴുക്കും ഉപ്പിലിട്ടതുംകൂടെ ഉപയോഗിച്ചാൽ പരിഷ്കാരത്തിനു് ചേർന്നില്ലെങ്കിൽ കൂടെ ആരോഗ്യത്തിനു് ഒന്നാംതരമാണു്. "എന്തെടോ കൂവേ! പഴംകഞ്ഞിയേക്കാട്ടിലെന്തു വിശേഷമമൃതിനു ചൊല്ലെടോ?" എന്നു വന്നു പറയാൻ തൻേറടമുള്ള കവികൾ നമുക്കുണ്ടായിരുന്നു.

പാചകവൃത്തിയിൽ മലയാളികളുള്ള സാമർത്ഥ്യം ലോകപ്രസിദ്ധമെന്നു് പറഞ്ഞാൽ തന്നെഅതിശയോക്തിയാവില്ല. ഇവിടത്തെ പാചകചിന്താമണികളുടെ എണ്ണവും പ്രചാരവും തന്നെ അതിനു തെളിവാണു്. മലയാളിയുടെ കരസ്പർശം കൂടാതെ തെക്കേ ഇൻഡ്യയിൽ ഒരു ഹോട്ടലും നന്നായി നടക്കുന്നില്ല എന്നു തീർത്തുപറയാം. എന്താണിതിൻെറ കാരണം? ശരിക്കു രുചിയറിഞ്ഞു കഴിക്കുവാനും, അതറിഞ്ഞു പാകപ്പെടുത്തുവാനും അയാളിൽ കവിഞ്ഞു് മറ്റൊരാളില്ല. മലയാളിയുടെ അവിയലും, ഓലനും, എരിശ്ശേരിയും, കാളനും, തമിഴ്നാട്ടിൽ വളരെ പ്രസിദ്ധിനേടിയിരിക്കുന്നു. പാചകവൃത്തിയെ ഒരു കലയെന്ന തോതിൽ ഉയർത്തിയതു നമ്മുടെ സഹോദരന്മാരാണെന്നതു് അഭിമാനപൂർവം സ്മരിക്കേണ്ടിയിരിക്കുന്നു. നോക്കുക, ഒരാൾ അമൃതിനെ ജയിക്കുന്ന ഒരു വിശിഷ്ടഭോജ്യം ഉണ്ടാക്കേണ്ട വിധത്തെ വർണ്ണിക്കുന്നതു്!

"പാകംവന്നോരു നേന്ത്രപ്പഴമഴകൊടരി-
ഞ്ഞിട്ടു ധാരാളതോയേ
പാകംചെയ്തു വററിച്ചഥ കരിപടിയിൽ
ചൊരുവ വററിച്ചെടുത്തു
സാകം മൂപ്പിച്ച വൃത്തത്തൊടുവിധി, മനുജ
ന്മാർക്കുകല്പിച്ചശേഷം
നാകസ്ഥന്മാർക്കു ശോകാകുലവതിനമൃതും
തത്സമം നിശ്ചയിച്ചു"

തമിഴ്നാട്ടിൽ, മലയാളികളെ തേങ്ങായെണ്ണപ്പാർട്ടിക്കാരായിട്ടാണു കണക്കാക്കിവരുന്നതു്. അവിടെയുള്ള കോളേജ് ഭോജനശാലകളിൽ തേങ്ങായെണ്ണപ്പാർട്ടി, നല്ലെണ്ണപ്പാർട്ടി, ഇങ്ങനെ രണ്ടു കക്ഷികളാണുള്ളതു്. കേരവൃക്ഷത്തിൻെറ തണലിൽ ജനിച്ചു വളർന്ന മലയാളി വെളിച്ചെണ്ണയോടു് പക്ഷപാതം കാണിക്കുന്നതിൽ എന്താണത്ഭുതം? അയാളുടെ ശരീരഘടനയ്ക്കുയോജിച്ചതും അതുതന്നെയാണു്. മഴയുടെ ആധിക്യം മൂലം അന്തരീക്ഷം ജലനിബിഡമായിരിക്കുന്ന കേരളത്തിൽ താമസിക്കുന്ന ആളുകൾക്കു് അല്പം ചൂടുള്ള വെളിച്ചെണ്ണതന്നെയാണു് ആരോഗ്യത്തിനു് ചേർന്നതു്. അയാൾ തലയിൽ നല്ലെണ്ണയും വയററിൽ തേങ്ങായെണ്ണയും സ്വീകരിക്കുമ്പോൾ, തമിഴൻ തലയിൽ തേങ്ങായെണ്ണ തേച്ചു് ചൂടുപിടിപ്പിക്കുകയും വയററിൽ നല്ലെണ്ണചെലുത്തി തണുപ്പിക്കുകയും ചെയ്യുന്നു. കേരളീയർ വർജ്ജിക്കേണ്ട 64 അനാചാരങ്ങൾ ശങ്കരാചാര്യരുടെ പേരിൽ വന്നിരിക്കുന്നതു് തെററായാലും ശരിയായാലും അതിൽ ഭക്ഷണത്തെക്കുറിച്ചു് ശ്രദ്ധേയങ്ങളായ ചില കാര്യങ്ങളുണ്ടു്. (1) കുളിക്കാതെ ഭക്ഷണസാധനങ്ങൾ പാകം ചെയ്യരുതു് (2) ഇന്നലെ കോരിവെച്ച വെള്ളം ഇന്നുപയോഗിക്കരുതു്.

ഭക്ഷണം പാകം ചെയ്യുന്നതിനേക്കുറിച്ചുള്ളതിനേക്കാരം അതു് ഉപയോഗിക്കേണ്ട ക്രമത്തേക്കുറിച്ചാണു് അനാചാരങ്ങളുടെ പട്ടിക അധികമായി കാണുന്നതു്.

"തലേദിവസത്തെ ചോറും കറിയും; കുട്ടികൾ ഭക്ഷിച്ച ബാക്കിയും, ശിവന്നു് നിവേദിച്ച സാധനവും, കൈകൊണ്ടു വിളമ്പിയ ആഹാരവും ഉപയോഗിക്കരുതു്........ ചോറു് ഉരുട്ടാതെ വാരിത്തിന്നുകയോ, ഉരുട്ടിയ ഉരുള പകുതി ഉണ്ടിട്ടു താഴെ വയ്ക്കുകയോ ചെയ്യരുതു്". ഇവയിൽ പലതും ശുചിത്വത്തെ ഉദ്ദേശിച്ചു് രൂപവൽകരിച്ചിട്ടുള്ളതാണെന്നു് സ്പഷ്ടം. അതിസൂക്ഷ്മമായ രസജ്ഞതകൊണ്ടും നിഷ്കൃഷ്ടമായ ഉപയോഗക്രമം കൊണ്ടും ഊണു് ഒരു കലയാക്കിത്തീർത്തതു് കേരളത്തിലെ ബ്രാഹ്മണരാണെന്നു തോന്നുന്നു. അവരിൽ ചിലരുടെ കൊതിയെക്കുറിച്ചു് ശ്ലോകങ്ങളും കഥകളും അനവധിയുണ്ടു്. ഒരാൾ പറയുന്നു:—

നാരങ്ങ മാങ്ങ പുളിയിഞ്ചി
യിവററിൽവെച്ചു
നാരങ്ങയോടെതിരഹോ
പുനരൊന്നുമില്ല
നെല്ലിക്ക നല്ല കറിവെച്ചു
തരുന്നതാകിൽ
ചൊല്ലാനൊരാരത്തരുണിയാൾ
ക്കൊരുപൈതലുണ്ടാം.

ഒരു നമ്പൂരിയുടെ രുചിയുടെ സൂക്ഷ്മത എത്ര അപാരമാണെന്നു നോക്കുക. നമ്പൂരി പഴപ്രഥമൻ കഴിച്ചുകൊണ്ടിരുന്നപ്പോൾ അല്പം ആലോചിക്കുന്നമട്ടിൽ ഒന്നുനിർത്തി. അപ്പോൾ വിളമ്പുന്ന ആൾ: "എന്താ നമ്പൂരി, പ്രഥമൻ പററിയില്ലേ?"

"കൊള്ളാം, കൊള്ളാം. പക്ഷേ....വാഴയ്ക്കു കുംഭമാസത്തിൽ ഒരു നന തെററിപ്പോയി അത്രമാത്രം".

മററൊരു കഥ, കുറച്ചതിശയോക്തിയായി തോന്നുമെങ്കിലും കേൾക്കേണ്ടതാണു്.

ഒരു ഊണൻബ്രാഹ്മണൻ പഞ്ചസാരപ്പായസംകൊണ്ടുവന്നപ്പോൾ പറകയാണു്:- "ഏ—വിളമ്പന്മാരേ, ഞാൻ മനസ്സോടെ മതിയെന്നു പറകയില്ലാ. പായസം ചെലുത്തിച്ചെലുത്തി വയറുനിറഞ്ഞു കണ്ണോംവരെ എത്തിയാൽ ഞാൻ ഒരുസമയം മതിയെന്നു പറഞ്ഞേക്കാം. നിങ്ങൾ അതു വിലവയ്ക്കേണ്ട. ഒട്ടക്കാം ഒരു തുള്ളിപോലും ചെല്ലില്ലെന്നായാൽ, നിങ്ങൾ എന്നെ മലത്തിക്കിടത്തി കുഴതൽകൊണ്ടു് പായസം മുക്കിഒഴിക്കയും പ്ലാവിലകൊണ്ടു് മുക്കി പുറത്തുകളകയും വേണം. പായസം ഒടുങ്ങുന്നതുവരെ അപ്രകാരം ചെയ്യണം"

ഇതിൽനിന്നും ബ്രാഹ്മണന്റെ കൊതിയേക്കാൾ നമ്മുടെ പായസത്തിന്റെ രുചിയേക്കുറിച്ചാണു് ഓർക്കേണ്ടതു്.

ഊണിനേക്കുറിച്ചുള്ള പ്രസ്താവങ്ങൾ നമ്മുടെ പഴഞ്ചൊല്ലുകളിലും, കവിതകളിലും ധാരാളമായി ചിതറിക്കിടപ്പുണ്ടു്. അവയിൽനിന്നെല്ലാം നമ്മുടെ പാരമ്പര്യത്തെക്കുറിച്ചു് പലതും പഠിക്കാനുണ്ടു്. "ഊട്ടു കേട്ടു പട്ടർ ആററിൽച്ചാടി." "വയറുനിറഞ്ഞാൽ വാഴച്ചോട്ടിലും കിടക്കാം." എന്നിങ്ങനെ എത്രയോ പഴമൊഴികളാണുള്ളതു്. ഗുണ്ഡർട്ട സായ്പിന്റെ നിഘണ്ടുവിൽ 'ഊണ്' എന്ന പദത്തിനു് ആദ്യം കൊടുത്തിരിക്കുന്ന അർത്ഥം Boiled rice (പുഴുക്കലരി) എന്നാണു്. മലയാളിയുടെ ഊണു് എത്തരത്തിലിരിക്കുമെന്നു് സായ്പുപോലും മനസ്സിലാക്കിയിരുന്നു. ഇക്കാലത്തു് കമ്പും ഗോതമ്പും മാത്രം ഉള്ളപ്പോൾ പച്ചരി ആയാലും പോരട്ടെന്നുവയ്ക്കും.

"കണ്ണിമാങ്ങ കരിങ്കാളൻ
കനലിൽ ചുട്ട പപ്പടം
കാച്ചു മോരോടു തന്നീടിൽ
കാണാം ഭക്ഷണകൗശലം"

ഇവിടെ മലയാളിക്കിഷ്ടമുള്ള വിഭവങ്ങൾ വ്യക്തമായി കാണിച്ചിരിക്കുന്നു.

ദേവലോകവും കേരളമാക്കുന്ന അസ്സൽ കേരളീയകവിയായ കലക്കത്തു കുഞ്ചൻ നമ്പ്യാരുടെ കൃതികളിൽ, മലയാളിയുടെ പാരമ്പര്യം അടിമുടി തുടിച്ചുകൊണ്ടിരിക്കുകയാണു്.

കേൾക്കുക—ദുര്യോധനന്റെ സേനകൾക്കു നൽകിയ സദ്യയേക്കുറിച്ചു്:—

ഇലവച്ചങ്ങു നിരന്നു തുടങ്ങി
വലിയരിവെച്ചു വെളുത്തൊരുചോറും
പല പല കറിയും പഴവും നെയ്യും
നലമൊടു വളരെ വിളമ്പീടുന്നു
വട്ടഞ്ചക്കര ചേർത്തു കലക്കി
ചട്ടംകൂട്ടിന തേങ്ങാപ്പാലും
ഒട്ടല്ലുണിനു വട്ടം പലവിധ—
മിഷ്ടമറിഞ്ഞു കൊടുത്തീടുന്നു.

ഒരിക്കൽ കാർത്തികതിരുനാൾ മഹാരാജാവു് പാൽപായസത്തിനു് സുപ്രസിദ്ധമായ അമ്പലപ്പുഴയിലെ സദ്യയെക്കുറിച്ചു് നമ്പ്യാരോടു് ചോദിച്ചു. നമ്പ്യാരുടെ മറുപടി ഇങ്ങനെയായിരുന്നു.

"പത്രം വിസ്തൃതമത്ര തുമ്പമലർ
തോറ്റോടീടിനോരന്നവും
പുത്തൻ നെയ്യു്, കനിയെപ്പഴുത്ത
പഴവും കാളിപ്പഴം കാളനും
പത്തഞ്ഞൂറു കറിക്കു ദാസ്യമിയലും
നാരങ്ങയും മാങ്ങയും
നിത്യം ചെമ്പകനാട്ടിലഷ്ടി തയിർ
മോർ തട്ടാതെ കിട്ടും സുഖം."

രണ്ടാമതു് ഈശ്ലോകം ചൊല്ലിയപ്പോൾ സന്ധിഭേദംമൂലം മലന്ന ചോറും കനിഞ്ഞ നെയ്യും, കാളിയ പഴവും, പഴംകാളനും മററുമായിത്തീരുന്നു. ഊണിനെക്കുറിച്ചുള്ള ചർച്ചകൾക്കു് എത്രവളരെ സ്ഥാനം കൊടുത്തിരുന്നുവെന്നു് ഇത്തരം പദ്യഭാഗങ്ങൾ വിശദമാക്കുന്നു. ഭക്തിയെ ഒരു സ്ത്രീയായി സങ്കല്പിച്ചു് ചെയ്യുന്ന വർണ്ണനകൾ പോലും കേരളത്തിൽ ഉണ്ടായിട്ടുണ്ടു്.

"വെണ്ണസ്മേരമുഖീം വറുത്തു
വരളും വൃന്താകദന്തച്ഛദാം".
എന്നതു അതിനുദാഹരണമാണു്.

ചതുർവിധവിഭവങ്ങളോടുകൂടി ഗംഭീരമായ സദ്യനടത്താനും, വളരെ ലളിതമായ തോതിൽ കണ്ണിമാങ്ങയും, മോരുംകൂട്ടി ഊണു കഴിക്കാനും മലയാളിക്കറിയാം. മൊത്തത്തിൽ പറഞ്ഞാൽ മലയാളിയുടെ സാധാരണ ഭക്ഷണക്രമം വളരെ ലളിതമാണു്. അധികംവിഭവങ്ങൾ ആഹരിക്കുന്നതിനേക്കാൾ അതിഥികളെ സൽക്കരിക്കുന്നതാണു് അയാൾക്കിഷ്ടം. അതു് അയാളുടെ പാരമ്പര്യത്തിൽ അടിയുറച്ചുനിൽക്കുന്നുണ്ടു്. ഊണു് രേഷനായിരിക്കുന്ന ഇക്കാലത്തു പോലും മലയാളി അക്കാര്യത്തിൽ ജാഗരൂകനാണു്.

മലയാളിയുടെ സഹജമായ ലാളിത്യം വസ്ത്രധാരണത്തിലും കാണാൻ കഴിയും. വെള്ളക്കാരന്റെ കഥയെടുക്കുക. കളിക്കാനൊരു വേഷം, കളിക്കാനൊരു വേഷം, ചായകുടിക്കാനൊരു വേഷം, ഡിന്നർ കഴിക്കാൻ മറെറാരു വേഷം, ജോലിചെയ്യാനൊരു വേഷം, വൈകിട്ടു നടക്കാൻ മനി

യുമൊരു വേഷം. ഉച്ചയ്ക്കു കാക്കിവേഷത്തിൽ കണ്ട ധീരയെ, അമ്പുമണിക്ക്, സീബ്രാവരയൻ കുപ്പായമിട്ട് സ്പോട്ട്സ് ഗ്രൌണ്ടിൽ കാണാം. രാത്രിയിൽ നല്ല വെള്ളക്കോട്ടും ധരിച്ച് ഡിന്നറിനും കാണാം. നമ്മുടെ കാരണവർ വീട്ടിലാണെങ്കിൽ ഒരു മുണ്ടും തോർത്തും മതി. വെളിയിൽ എവിടെയെങ്കിലും പോകുമ്പോൾ തോർത്തിന് പകരം ഒരു പുളിയിലക്കരയൻ നേരിയതു് ഉണ്ടാകുമെന്ന് മാത്രം. ഇന്നത്തെ അനന്തിരവന്മാർക്ക് ഒരു വെള്ള ജൂബാകൂടെ ഉണ്ടായിരിക്കും. മലയാളിയുടെ ശുഭ്രവസ്ത്രം സുപ്രസിദ്ധമാണ്. 64 അനാചാരങ്ങളുടെ കൂട്ടത്തിൽ "വെളുത്തനിറത്തിലുള്ളതല്ലാത്ത വസ്ത്രം ധരിക്കരുതു്" എന്ന് പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്. ആ നിയമത്തെ ആദരിച്ചിട്ടല്ലെങ്കിലും, മലയാളിക്ക് ഇഷ്ടം വെള്ളവസ്ത്രമാണ്. ഏതു നിറത്തിലുള്ള വർക്കും നല്ലവണ്ണം യോജിക്കുന്നതും, അല്പം അഴുക്കു പുരണ്ടാൽപോലും വിളിച്ചുപറയുന്നതുമായ വെള്ളവസ്ത്രത്തേപ്പോലെ ധാര്യമായി മറെറന്താണുള്ളതു്?

അഭ്യസ്തവിദ്യകളായ ഇന്നത്തെ മലയാളിവനിതകൾ 'സാരീഗാമിനികൾ' ആയിവരുന്നുണ്ടെങ്കിലും കടുത്ത നിറങ്ങളൊന്നും അവർ ഇഷ്ടപ്പെടാറില്ല. ഇംഗ്ലണ്ടിലെ മദാമ്മമാർപോലും ഈയിടയ്ക്കു സാരീഭ്രമം കാട്ടിത്തുടങ്ങിയപ്പോൾ നമ്മുടെ സഹോദരിമാർ അതിലല്പം അഭിമാനം കാണിക്കുന്നവെങ്കിൽ പരിഭവിക്കാനില്ല. കട്ടിയും കവണിയും, റവുക്കയും, മേൽമുണ്ടും നമ്മുടെ ഹിന്ദുസ്ത്രീകൾ ധരിക്കുമ്പോൾ സുറിയാനി ക്രിസ്ത്യാനിവനിതകൾ, പത്തുമുഴമുള്ള മുണ്ട് വിശറിയാക്കി പിന്നിൽ ഞൊറിഞ്ഞുവച്ച്, ചട്ടയുമിട്ട്, ഒരു കൊച്ചുധാവണിയും ചുററി നടക്കുന്നു. ഈ വൈജാത്യത്തിലും വെൺമയിലുള്ള സാജാത്യമാണു മികച്ചുനിൽക്കുന്നതു്.

ഉത്സവങ്ങൾക്കും, വിവാഹം തുടങ്ങിയ ആഘോഷങ്ങൾക്കും കുറച്ചാഡംബരം ഉണ്ടായിരിക്കും. 15–ാം ശതകത്തിലെ മാർഗ്ഗം കളിപ്പാട്ടിലെ ഒരു ഭാഗം ഇതാ:

"ചട്ടയും മുട്ടാക്കും കൊന്തതലമുണ്ടും
ചങ്ങലകൈവള ചന്തമാംസ്സീബായും
ചന്തമായുള്ളൊരുകോപ്പുകൾകൂട്ടീട്ട്"

കൂട്ടം കുടപിടിച്ചു................അങ്ങനെ ഒരു മേളത്തിലായിരുന്നു അന്നത്തെ ക്രിസ്ത്യാനികളുടെ പോക്ക്. വിവാഹസന്ദർഭങ്ങളിൽ വധുവിനും, വരനും വസ്ത്രദാനം ചെയ്യുകയെന്നതു് ഏതു സമുദായത്തിൽപെട്ട മലയാളിയും അനുഷ്ഠിച്ചുവരുന്ന ഒരു കർമ്മമാണ്. ചില കൂട്ടരുടെയിടയിൽ വിവാഹത്തിന് മുണ്ടുകൊട എന്ന പേരുപോലും വന്നിരിക്കുന്ന സ്ഥിതിക്ക് ആ ചടങ്ങിൻെറ പ്രാധാന്യം ഊഹിക്കാവുന്നതാണ്. വധുവിനെ സംബന്ധിച്ചുള്ള ചുമതലകൾ വരൻ സ്വീകരിക്കുന്നു എന്നതിൻെറ സിംബൽ (അടയാളം) ആണ് മുണ്ടുകൊടുക്കുന്ന കർമ്മം.

മലയാളിയുടെ വസ്ത്രവിധാനസംബന്ധമായ പാരമ്പര്യം സാഹിത്യത്തിലും പ്രതിഫലിക്കുന്നുണ്ട്. ഭൂതരായരിലും, ഇന്ദുലേഖയിലും യഥാർത്ഥമായ വർണ്ണനകൾ ഉണ്ടെങ്കിലും മററു കൃതികളിൽ അതിശയോക്തി കലർന്ന പ്രസ്താവങ്ങളാണ് അധികം കാണുന്നതു്. വക്കിൽ കസവുമിന്നും പൂവ്വാടയും, തോളണിത്തുവെള്ളച്ചേലയും ഒരു വശത്തുണ്ടെങ്കിൽ മറുവശത്തു്,

മുടില്ലാത്തൊരു മുണ്ടുകൊണ്ടു
മുടിയും മൂടീട്ടു വൻകറയും
ചൂടികൊണ്ടരിവാൾ പുറത്തു തിരുകി
പ്രാഞ്ചിക്കിതച്ചങ്ങിനെ

# മലയാളത്തിലെ സാഹിത്യസംഘടനാശ്രമങ്ങൾ

## എ. മാധവൻ

കേരളഭാഷാസാഹിത്യത്തെ പോഷിപ്പിക്കുവാൻ സംഘടിതശ്രമങ്ങൾനടന്നുതുടങ്ങിയിട്ട കുറേ നാളായി. വലിയകോയിത്തമ്പുരാൻ, കണ്ടത്തിൽ വർഗ്ഗീസുമാപ്പിള, കൈക്കുളങ്ങര രാമവാരിയർ, ഒയ്യാരത്തു ചന്തുമേനോൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ തുടങ്ങിയ മഹാരഥന്മാരുടെ കാലത്തു നിലവിൽവന്ന ഭാഷാപോഷിണിസഭയും അതിൻെറശേഷം കുറെ കൊല്ലങ്ങൾക്കിപ്പുറം ഉയിരെടുത്ത സമസ്തകേരളസാഹിത്യപരിഷത്തും ഈ പരിശ്രമങ്ങളുടെ പരിണതഫലങ്ങളാണ്. ഭാഷാപോഷിണിസഭയുടെ ഒരനന്തരാവകാശിയായിട്ടാണ് ഏതാണ്ട് ഒരിരുപതുകൊല്ലംമുമ്പ ഇടപ്പള്ളിയിൽവെച്ചു സമാരംഭിച്ച സാഹിത്യപരിഷത്തു ജന്മമെടുത്തതു്.

ഭാഷാപോഷിണിസഭ നിശ്ചേതനമായിത്തീൎന്നതിനുശേഷം കേരളത്തിലെ പല സാഹിത്യപ്രവൎത്തകന്മാരും ഒത്തുചേൎന്നു തൃശ്ശൂരിൽ ഒരു സാഹിത്യസമാജം സ്ഥാപിക്കുകയുണ്ടായി. ഇതിൽ പല പ്രമുഖസാഹിത്യകാരന്മാരും അംഗങ്ങളായിരുന്നു. ചുരുക്കം അംഗങ്ങൾ മാത്രമുണ്ടായിരുന്ന ആ സമാജം ഇടയ്ക്കിടയ്ക്കു യോഗങ്ങൾ കൂട്ടുകയും പുസ്തകങ്ങളെക്കുറിച്ചും കൊച്ചിയിലേയും മലബാറിലേയും തിരുവിതാംകൂറിലേയും പാഠ്യപദ്ധതികളെക്കുറിച്ചും നിരൂപണങ്ങൾ നടത്തുകയും ചെയ്യാറുണ്ടായിരുന്നു. ഏതാണ്ടതേ കാലഘട്ടത്തിൽത്തന്നെയാണ് കൊച്ചീഗവമ്മെണ്ട് ഒരു ഭാഷാപരിഷ്കരണക്കമ്മിററി സ്ഥാപിച്ചതും. സാഹിത്യസമാജവും ഭാഷാപരിഷ്കരണക്കമ്മെററിയും സാഹിത്യപോഷണവിഷയകമായി പലതും ചെയ്തിട്ടുണ്ടെങ്കിലും സാഹിത്യപരിഷത്തിനോളമോ ഭാഷാപോഷിണിസഭയോളമോ അഖിലകേരളപ്രശസ്തിയ്ക്കോ പ്രചാരത്തിനോ പാത്രങ്ങളായിട്ടില്ല. അവയുടെ പ്രണേതാക്കൾക്ക് ആ ഉദ്ദേശ്യമുണ്ടായിരുന്നുവോ എന്നും സംശയമാണ്.

സാഹിത്യപരിഷത്തിൻെറ ആരംഭത്തിൽ അതു മലയാളസാഹിത്യത്തിനു സനി

---

നാടൻ കച്ചയുടുത്തു മേനിമുഴുവൻ ചേറുംപുരണ്ടിപ്പൊഴീ-

പ്പാടത്തീന്നുവരുന്ന........അധഃസ്ഥിതരുടെ ചിത്രങ്ങളും ഇല്ലാതിച്ച.

ചുരുക്കിപ്പറഞ്ഞാൽ ടീഡുസൂട്ടും ഫെൽറഹാററും ധരിച്ച് നടക്കയും മുള്ളും കത്തിയുമുപയോഗിച്ച് മേശമേൽകഴിക്കുകയും ചെയ്താലും, നമ്മുടെ സിരകളിൽ ഇന്നും തുടിയ്ക്കുന്നതു് ഒററമുണ്ടുമുടുത്തു് കരയൻതോത്തും തോളത്തിട്ട് ഓലക്കുടയും പിടിച്ചുകൊണ്ടു് മുമ്പ പോയ ആ കാരണവരുടെ രക്തംതന്നെയാണ്. അതു് നമുക്ക് വിസ്മരിക്കുക വയ്യാ. അതിനാൽ മലയാളിയുടെ പാരമ്പൎയ്യമായ ലാളിത്യവും സൌകുമാൎയ്യവും നമ്മുടെ ഊണിലും ഉടുപ്പിലും നഷ്ടപ്പെടാതിരിക്കുവാൻ നാം ശ്രദ്ധിക്കുക.

ഷ്ക്കർഷമായ നേതൃത്വം കൊടുക്കുന്നതിന്നു പര്യാപ്തമായ ഒരു സംഘടനയാകണമെന്ന് അതിന്റെ പ്രണേതാക്കൾ ഉദ്ദേശിച്ചിരുന്നതായി കാണാം. എന്നാൽ അനുഭവത്തിൽ ആണ്ടുതോറും ഓരോ സമ്മേളനം വിളിച്ചുകൂട്ടി—അതും പരിഷത്തിന്റെ ആഭിമുഖ്യത്തിലല്ല—കുറെ പ്രമേയങ്ങൾ പാസ്സാക്കുകയും കുറെ പ്രസംഗങ്ങൾ ചെയ്യിപ്പിക്കുകയും, കുറച്ചുകാലമായി ഒരു ത്രൈമാസികം—ഈയിടെയായി ദ്വൈമാസികമായിട്ടുണ്ട്—നടത്തുകയും അന്യോന്യം സ്തുതിച്ചു പരസ്പരവൈരങ്ങൾ ഉള്ളിൽവെച്ചുകൊണ്ടു സാഹിത്യകാരന്മാർക്കു ചേരികളായി നിന്നു പ്രവർത്തിയ്ക്കുവാൻ ഒരു രംഗമുണ്ടാക്കുകയും ചെയ്തതല്ലാതെ സവിശേഷമായി സാഹിത്യപോഷണത്തിനു നേതൃത്വം നൽകുവാൻ പരിഷത്തിന്നു ഇതേവരെ കഴിഞ്ഞിട്ടില്ല. നാട്ടുരാജാക്കന്മാരുടേയും നാടുവാഴിപ്രഭുക്കന്മാരുടേയും പരമാധികാരത്തിൻകീഴിൽ സാഹിത്യത്തിനു വർണ്ണം കൂട്ടുവാൻമാത്രം കൃതികളും പുസ്തകങ്ങളും ലേഖനങ്ങളുമെഴുതുകയും പഴയ കൃതികൾ പെറുക്കിയെടുത്തു ത്രൈമാസികം നിറയ്ക്കുകയും ചെയ്തുപോന്നവരുടെ ഒരു കുത്തകാവകാശമായിരുന്നു ഇതുവരെയുള്ള സാഹിത്യപരിഷത്ത്. ഈ ദശാവിശേഷത്തിന്നു പല കാരണങ്ങളും പറയാനുണ്ടാകാം: പ്രവർത്തകന്മാരുണ്ടായിരുന്നില്ല, എല്ലാം ഒരാൾതന്നെ ചെയ്തു തീർക്കേണ്ടിയിരുന്നു, മററു സാഹിത്യകാരന്മാർ സഹകരിച്ചിരുന്നില്ല, മററും മററും. എന്നാൽ അനുഭവത്തിൽ സാഹിത്യത്തെ ഒരടികൂടി മുന്നോട്ടു വെപ്പിയ്ക്കുവാൻ പരിഷത്തിന്നു കഴിഞ്ഞിട്ടില്ലെന്നുള്ളതാണ് ഒരു പരമാർത്ഥമായി നിലക്കൊള്ളുന്നതു്.

എന്നാലും, ഏതാണ്ടിരുപതുകൊല്ലം മുമ്പു സാഹിത്യലോകത്തിൽ ഒരു സംഘടന നിലവിൽ വന്നു എന്നുള്ളതുതന്നെ വലിയൊരു മാററത്തെയാണ് കുറിയ്ക്കുന്നതു്. സാഹിത്യം വളരണമെങ്കിൽ സംഘടിതമായ പരിശ്രമം വേണമെന്നു നമ്മുടെ നാട്ടിലെ സാഹിത്യകാരന്മാർ മനസ്സിലാക്കിയതാണ് ആ മാററത്തിന്റെ ആദ്യത്തെ പ്രകടനം. വിശേഷിച്ചൊന്നും ചെയ്യാതെതന്നെ ഇത്രയുംകാലം ആ സംഘടനയ്ക്കു നശിക്കാതെ നിലനില്ക്കാൻ കഴിഞ്ഞുവെന്നുള്ളതു് അത്തരമൊരു സംഘടനയുടെ ആവശ്യകതയെ വ്യക്തമാക്കുകയും ചെയ്യുന്നു. ഇത്രയും ആവശ്യമായ ഒരു സാഹിത്യസംഘടന രാജ്യത്തിന്റെ സർവ്വതോമുഖമായ പുരോഗതിയ്ക്കു സജീവമായ നേതൃത്വം കൊടുക്കണമെന്നുള്ളതു് സാഹിത്യകാരന്മാരുടെമാത്രം ഒരാവശ്യമല്ല, രാജ്യത്തിന്റെതന്നെ ആവശ്യമാണ്.

ഏതാണ്ട് 1928 ൽ ആണ് സാഹിത്യപരിഷത്തു നിലവിൽ വന്നതെന്നതു് ഒരു യദൃച്ഛാസംഭവമല്ല. ആ കാലത്തുതന്നെയാണ് ഇന്ത്യയുടെ ദേശീയപ്രബുദ്ധത മുന്നോട്ടു നീങ്ങി ഇന്ത്യയ്ക്കു പരിപൂർണ്ണസ്വാതന്ത്ര്യം കിട്ടിയേ കഴിയൂ എന്ന വാദം വളർന്നുവന്നതും രാജ്യമൊട്ടാകെ സിവിൽ നിയമലംഘനപ്രസ്ഥാനത്തിന്നു ഒരുക്കുകൂട്ടാൻ തുടങ്ങിയതും. അപ്പോൾ ഇന്ത്യയിൽ ആകെ വളർന്നുവന്നിരുന്ന സ്വാതന്ത്ര്യബോധത്തിന്റെയും സാംസ്കാരികമായ ഉൽബുദ്ധതയുടേയും അല മലയാളസാഹിത്യകാരന്മാരുടെ ഹൃദയങ്ങളിലും ഒന്നു ചെന്നടിച്ചതിന്റെ അവ്യക്തമായ ഒരു പ്രകടനമായിരുന്നു ഈ സംഘടനാപരിശ്രമം. എന്നാൽ സാഹിത്യകാരന്മാരെന്നഭിമാനിച്ചിരുന്നവർക്ക് ജീവിതത്തിൽനിന്നൊഴിഞ്ഞുമാറി ജീവിയ്ക്കുവാനുള്ള വാസനയോടെ സാഹിത്യപരിഷത്തും മൌലികപ്രശ്നങ്ങളിൽനിന്നൊഴിഞ്ഞുമാറി നാ

ട്ടവാഴി പ്രഭുക്കന്മാക്കും നാട്ടരാജാക്കന്മാക്കും അവരുടെ വൈതാളികന്മാക്കും ഗവമ്മെണ്ടു ദ്യോഗസ്ഥന്മാക്കും സാഹിത്യകാരന്മാരായി വിലസുവാൻ ഒരു രംഗമായിത്തീരുക യാണുണ്ടായതു്. പരിഷത്തുവഴിയ്ക്കു അവർ അവരുടെ സ്ഥാപിതങ്ങളായ സ്വകാര്യതാല്പര്യങ്ങളെ നിലനിത്തി കാത്തു രക്ഷിച്ചുപോന്നു. ഇതിൻെറ ഫലമായി സാഹിത്യകാരന്മാരുടെ ഇടയിൽ പല ചേരിതിരിയലുകളും അഭിപ്രായവ്യത്യാസങ്ങളുമായിട്ടുണ്ടു്. പല വാക്സമരങ്ങളും നടന്നു. രണ്ടുമൂന്നു തവണ സാഹിത്യസമ്മേളനങ്ങൾ വേറെ കൂടി സാഹിത്യപരിഷത്തിനു എതിരായ ഒരു സംഘടന രൂപമെടുക്കുമോ എന്നു സംശയം തോന്നിപ്പിക്കുന്ന മട്ടിൽ സംഭവവികാസങ്ങൾ ഉണ്ടായിട്ടുണ്ടു്. തലശ്ശേരിയിലെ യുവജനസാഹിത്യസമ്മേളനം, കിഴത്താന്നി യുവജനസാഹിത്യസമ്മേളനങ്ങൾ മുതലായവ പരിഷത്തിൻെറ നയത്തെ നിശിതമായി വിമർശിയ്ക്കുകയും ഉണ്ടായി. എന്നാൽ ഈ പരിശ്രമങ്ങളൊന്നുംതന്നെ സാഹിത്യലോകത്തിൽ വേരുന്നിയില്ല. അങ്ങനെയിരിയ്ക്കുമ്പോഴാണു് 1936-ൽ കേരളജീവൽസാഹിത്യസംഘം രൂപവൽക്കരിയ്ക്കപ്പെട്ടതു്. അന്നു സാഹിത്യലോകത്തിൽ പേരും പെരുമയുമുള്ള മിക്കപേരുടേയും ശക്തിയായ എതിർപ്പുണ്ടായിട്ടും ആ പ്രസ്ഥാനം സാഹിത്യത്തിൽ വേരൂന്നുകയും ചെയ്തു. ഇതിന്നു മൌലികമായ ചില കാരണങ്ങളുണ്ടു്. യുവജനസാഹിത്യസമ്മേളനങ്ങൾ സാഹിത്യത്തിലെ മൌലികപ്രശ്നങ്ങൾക്കു് പരിഹാരം നേടാൻ ഒന്നും ശ്രമിയ്ക്കാതിരുന്നപ്പോൾ ജീവൽസാഹിത്യസംഘം അതിന്നു ശ്രമിച്ചു. പക്ഷെ അവർ അതിന്നുമാത്രമാണു ശ്രമിച്ചതെന്ന ഒരു പരാതിയുണ്ടു്. അതായതു് അവർ സാഹിത്യത്തെ തെല്ലൊന്നു പിറകോട്ടു തള്ളി; ശരിയാണു്. എങ്കിലും സാഹിത്യകാരനും രാജ്യത്തിൽ നടക്കുന്ന സംഭവങ്ങളും തമ്മിലുള്ള അഭേദ്യമായ ബന്ധത്തെ ജീവൽസാഹിത്യസംഘം മുന്നോട്ടുകൊണ്ടുവന്നു. അന്നത്തെ സാഹിത്യകാരന്മാക്കു് ആ പ്രശ്നങ്ങളെ അഭിമുഖീകരിയ്ക്കുകയേ നിവൃത്തിയുള്ളു എന്ന ഒരു നില വരുത്തിക്കൂട്ടി. 1937-നും 39-നും ഇടയ്ക്കു് രണ്ടു മൂന്നു സമ്മേളനങ്ങൾ കൂടിയതല്ലാതെ ഈ സംഘം വളരെയൊന്നും പ്രവത്തിച്ചിട്ടില്ലെങ്കിലും സാഹിത്യകാരന്മാരെക്കൊണ്ടു ഇരുത്തിച്ചിന്തിപ്പിച്ചു് അവരുടെ പലരുടെയും എതിർപ്പിനു പാത്രമാകുവാനും അതിന്നു കഴിഞ്ഞു. അന്നു പത്രങ്ങളിൽ എത്ര വലിയ വാദകോലാഹലങ്ങളാണു നടന്നതെന്നു് ഇവിടെ വിസ്തരിയ്ക്കേണ്ട ആവശ്യമില്ല. എന്നാൽ ഒരു സംഗതി എടുത്തു പറയണം. അന്നു സാഹിത്യപരിഷത്തിൻെറ നേതൃത്വം വഹിച്ചിരുന്നവർ ഈ പ്രസ്ഥാനത്തെ പരസ്യമായും രഹസ്യമായും എതിത്തിട്ടുണ്ടു്. 1938-ൽ ജീവൽസാഹിത്യസമ്മേളനത്തിൻെറ ആദ്ധ്യക്ഷം വഹിച്ച സാഹത്യപരിഷത്തു കാര്യദശി ശ്രീ. എ. ഡി. ഹരിശർമ്മയ്ക്കു് അന്നത്തെ പരിഷത്തു് അദ്ധ്യക്ഷൻ അയച്ച ഒരു കത്തിൽ ഇങ്ങനെ പറയുകയുണ്ടായി: "പുരോഗതിയ്ക്കു ശ്രമിയ്ക്കുന്നതു് ഇത്തരം വെട്ടുകളിൽ വീഴാതെ വേണം"

1942-ൽ ജീവൽസാഹിത്യപ്രസ്ഥാനം പുതിയൊരു രൂപമെടുത്തു് പുരോഗമനസാഹിത്യസംഘമായി നിലവിൽവന്നു. അതോടെ വലിയ സാഹിത്യകാരന്മാരുടെ എതിർപ്പിന്നു കുറച്ചൊരു ശമനമുണ്ടായി. മലയാളത്തിൽ പേരുകേട്ട ചില സാഹിത്യകാരന്മാർ അതിൻെറ അണികളിൽ ചേന്നു. അങ്ങിനെ ആ സംഘടന വളരാൻ തുടങ്ങിയപ്പോഴാണു് തകഴ് പാപ്പ

രാവാൻ തയ്യാറായി നിന്നിരുന്ന പരിഷത്തിനെ, കൂടുതൽ അംഗങ്ങളെച്ചേർത്ത് ഒരു ജനകീയസംഘടനയായി വളർത്തിക്കൊണ്ടു വരണമെന്ന ഒരഭിപ്രായം പൊന്തിവന്നതു്. അങ്ങിനെ കുറെ അംഗങ്ങളെ ചേർക്കുകയും ചെയ്തു. എന്നാൽ പിന്നീടു സാഹിത്യകാരന്മാരുടെ ഇടയിൽ ഒരു ചേരിപിരിവു ഉണ്ടാവുകയും തൽഫലമായി സാഹിത്യപരിഷത്തിനെ പുനരുജ്ജീവിപ്പിയ്ക്കുവാനുള്ള ശ്രമങ്ങൾക്കു് സാരമായ കോട്ടം തട്ടുകയും ചെയ്തു. അതിനുശേഷം സാഹിത്യപരിഷത്തു് ഗണ്യന്മാരായ സാഹിത്യകാരന്മാരുടെ ശുശ്രൂഷയിൽ—സമർത്ഥമായ ശുശ്രൂഷയിൽ—കിടക്കുന്ന ഒരു വാതരോഗിയാണു്. ആയുസ്സവസാനിക്കുമ്പോൾമാത്രം നശിച്ചുപോകും; അതിനിടയ്ക്കു ചില ചലനങ്ങളും മരണഗോഷ്ടികളും കാണിയ്ക്കുമായിരിയ്ക്കാം. എന്നാൽ ഒരു ഡോക്ടർ ഫോറനോഫിനും അതിനെ വേണ്ടുന്നത്ര കെല്പോടുകൂടി എഴുന്നേൽപ്പിച്ചു നടത്തുവാൻ സാദ്ധ്യമല്ലതന്നെ.

1946-മുതൽ പുരോഗമനസാഹിത്യസംഘടനയിലും ചില പിളറ്പ്പുകളുടെ ലക്ഷണങ്ങൾ കണ്ടുതുടങ്ങി. അവ മൂർഛിച്ചുമൂർഛിച്ചു 1948 ജനുവരിയിൽ തൃശ്ശൂരിൽ വെച്ചുണ്ടായ സമ്മേളനം ഒരു തീരുമാനമുണ്ടാക്കാൻ സാധിക്കാതെയാണു പിരിഞ്ഞതു്. അതിനുശേഷം കൊല്ലം, തൃശ്ശിവപേരൂർ എന്നീ സ്ഥലങ്ങളിലുണ്ടായ സമ്മേളനങ്ങൾക്കും ഒരു യോജിച്ച സാഹിത്യപ്രസ്ഥാനത്തിനും അടിസ്ഥാനമിടാൻ കഴിഞ്ഞില്ല. ചങ്ങനാശ്ശേരിയിൽവെച്ചു ഒരു ചേരിക്കാർ വേറൊരു സമ്മേളനവുംകൂടി. ഈയിടെ വൈക്കത്തുവെച്ചു ചേർന്ന സമ്മേളനത്തിന്റെ നേട്ടങ്ങൾ ഇനിയും പുറത്തുവന്നു കഴിഞ്ഞിട്ടില്ല. അതിൽ പുരോഗമനസാഹിത്യകാരന്മാരുടെ ഇടയിലെ ഭിന്നിപ്പു് തീർക്കുവാനുള്ള ഒരുദ്യമമാണു് നടന്നതു്.

സാഹിത്യസംഘടനകൾ നിർമ്മിക്കുവാനുണ്ടായ ശ്രമങ്ങളിലെ നാഴികക്കല്ലുകളെയാണിതുവരെകൊണ്ടു എടുത്തുപറഞ്ഞതു്. ആ സംഘടനകൾ വിജയത്തിലെത്താതെ ഛിന്നഭിന്നമായതിനെപ്പററിയോ, അങ്ങനെ സംഭവിക്കാനുള്ള കാരണങ്ങളെപ്പററിയോ ഇതിൽ പറഞ്ഞിട്ടില്ല; പറയാൻ ഉദ്ദേശിച്ചിട്ടുമില്ല. അതിനുള്ള കാരണങ്ങൾ ആരായേണ്ടുന്നതു് ഇന്നത്തെ സാമൂഹ്യഘടനയിലുള്ള വൈരുദ്ധ്യങ്ങളിലാണു്. അതിന്നിവിടെ സ്ഥലവും പോര.

---

# സൂത്രധാരൻ

പാലാ

1

മരണക്കിടക്കയിൽ-
ക്കൂടിയുമുജ്ജ്വല-
മധുരസ്മിതാസ്യനായ്
ശയിക്കും മഹാത്മാവേ!
നിർണ്ണയം നാണിച്ചുപോയ്
കാലനും, തവ ദിവ്യ-
സന്നിധി പൂകാനൊത്ത
ദുർദ്ദിനമുദിച്ചപ്പോൾ!
കൊള്ളിയും കത്തിച്ചുകൊ-
ണ്ടെത്തിയ കഠോരമാം
വെള്ളിവാസരത്തിനും
വെന്തുപോയ് ഹൃദന്തരം!

2

വിസ്തൃതലലാടവും,
ദീപ്തമാം മിഴികളും,
വിഗ്രഹപ്രഭാവോഗ്ര-
മുദ്രിതാധരങ്ങളും,
“വല്ലഭ”നവിടേയ്ക്കു
സാർവഭൗമത്വം നേടാ-
നല്ലയോ, വിധാതാവു
നിർമ്മിച്ചു തന്നു മുന്നം!

3

ഹലവും കയ്യിൽ ചേർത്തു
കർഷകപ്രധാനനായ്
ബലരാമനെപ്പോലെ
ഗുജ്ജരപ്രദേശത്തിൽ,
ഭക്തനാം ഭവാൻ നിന്നു,
ഗാന്ധിയാം ശ്രീകൃഷ്ണന്റെ
ഭദ്രമാം “ധർമ്മക്ഷേത്ര”-
സംഗരം മുഴക്കിക്കാൻ!
നിഷ്ഫലമായില്ലിതാ
ഭാരതം, മഹാ“രാഷ്ട്ര-
ശില്പി”യാമവിടത്തേ-
ക്കൈകളാൽ നവീകൃതം!

4

നാടിനു നന്മയ്ക്കോരോ
രാജകോടീരംകൊണ്ടു
നാടകം രചിച്ചുണ്ടു
സൂത്രധാരനായ് നില്പൂ,
പുൽപ്പൊടിപ്പിലും കാണായ്
നിർവൃതി; ഹിമവാനു-
മത്ഭുതസ്തിമിതനായ്
പുരികം ചലിപ്പിച്ചു!....

5

കർമ്മധീരനാമങ്ങു
കാൽവെച്ചു “ബർദോളി”യിൽ-
ക്കർമ്മഭൂമിതൻ ഭാഗ്യ-
കന്ദളം വിടർന്നല്ലോ!
കേവലഗ്രാമീണനാ-
മങ്ങിപ്പോൾ, സ്വതന്ത്രമാം-
ഭാരതത്തിനു ഭീഷ്മാ-
ചാര്യനായ് കൊടിനാട്ടി!

6

പട്ടുപോലൊരു ചിത്തം
പരുഷപ്പുറംചട്ട-
യിട്ടു മൂടിയമട്ടായ്,
“പട്ടേലു” കാണപ്പെട്ടു!
കഷ്ടമപ്പെരുംകോട്ട
വീണുപോയസ്മദ്രാജ്യം
നഷ്ടവീര്യമായ്ത്തീർന്നു;
നമ്മളിന്നനാഥന്മാർ!

7

മൃതനാം മഹാത്മാവേ!
ചരിത്രം തിരുത്തീടും-
സ്മൃതിയിൽ കടന്നാങ്ങു
പുഞ്ചിരി പൊഴിയ്ക്കുമ്പോൾ,
കദനം കലർത്താതെ,
ഞങ്ങളാപ്പവിത്രമാം-
കഥയിൽ, കൃതജ്ഞതാ-
മാല്യങ്ങളർപ്പിയ്ക്കട്ടെ!

# ഗ്രന്ഥശാലകൾക്ക്

| | | | | | |
|---|---|---|---|---|---|
| 1. | നെഹ്റു (ജീവചരിത്രം) | നാലാങ്കൽ | 1 | 8 | 0 |
| 2. | പട്ടേൽ ടി | ടി | 1 | 4 | 0 |
| 3. | ഏ. ബാലകൃഷ്ണപിള്ള | സീതാരാമൻ | 1 | 4 | 4 |
| 4. | ജേതാക്കൾ (പുതിയ പതിപ്പ്) | പൊൻകുന്നം വർക്കി | 1 | 8 | 0 |
| 5. | നീലമല (കഥകൾ) | പി. സി. കുട്ടികൃഷ്ണൻ | 1 | 0 | 0 |
| 6. | മേൽവിലാസം ടി | കാരൂർ | 1 | 0 | 0 |
| 7. | ഗൃഹനായിക ടി | ടി | 1 | 0 | 0 |
| 8. | പെൺബുദ്ധി ടി | സരസ്വതിഅമ്മ | 1 | 8 | 0 |
| 9. | അന്തിത്തിരി ടി | പൊൻകുന്നം | 1 | 4 | 0 |
| 10. | വിഡ്ഢികളുടെ സ്വർഗ്ഗം | ബഷീർ | 1 | 4 | 0 |
| 11. | റാണിയുടെ പട്ടി (കഥകൾ) | എം. ഗോവിന്ദൻ | 1 | 8 | 0 |
| 12. | അമ്മവീട് ടി | കെ. എം. തേവര | 1 | 0 | 0 |
| 13. | ശിഥിലഹൃദയം ടി | ചങ്ങമ്പുഴ | 1 | 0 | 0 |
| 14. | പ്രേമസാഗരം (നോവൽ) | ശരച്ചന്ദ്ര ചാററർജി | 1 | 4 | 0 |
| 15. | കാല്വരിയിലെ കല്പപാദപം | കൈനിക്കര | 1 | 12 | 0 |
| 16. | കൂട്ടുകൃഷി (നാടകം) | ഇടശ്ശേരി | 1 | 4 | 0 |
| 17. | തപ്തബാഷ്പം (നാടകം) | കെ. രാമകൃഷ്ണപിള്ള | 1 | 8 | 0 |
| 18. | വസന്തോത്സവം (നാടകീയകാവ്യം) | ചങ്ങമ്പുഴ | 0 | 12 | 0 |
| 19. | കേരളത്തിലെ ക്രിസ്തീയസാഹിത്യം | ഡാക്ടർ പി. ജെ. തോമസ് | 2 | 0 | 0 |
| 20. | മുള്ളുകൾ (രാഷ്ട്രീയ വിനോദം) | ആനന്ദക്കുട്ടൻ | 1 | 4 | 0 |
| 21. | ഗോപീവിലാസം ടി | ഗോപി | 1 | 4 | 0 |
| 22. | കുററിച്ചൂൽ ടി | ഡീസി | 1 | 0 | 0 |
| 23. | രണ്ടുലോകം (നോവൽ) | നാഗവള്ളി | 1 | 0 | 0 |
| 24. | രണ്ടുദിവസം (കഥകൾ) | വെട്ടൂർ | 1 | 4 | 0 |
| 25. | തകന്ന തലമുറ ടി | അന്തർജ്ജനം | 1 | 4 | 0 |
| 26. | വിവാഹസമ്മാനം (കഥകൾ) | സരസ്വതിഅമ്മ | 1 | 4 | 0 |
| 27. | കാററുപിടിച്ച തോണി (വിനോദം) | കോവൂർ | 1 | 4 | 0 |
| 28. | നോവൽസാഹിത്യം | എം. പി. പോൾ | 2 | 4 | 0 |
| 29. | സാഹിതീയം | കുററിപ്പുഴ | 1 | 8 | 0 |
| 30. | സോഷ്യലിസം | സി. ജെ. തോമസ് | 1 | 4 | 0 |
| 31. | ഇരുട്ടിനുമുമ്പ് | ജി. ശങ്കരക്കുറുപ്പ് | 0 | 8 | 0 |
| 32. | സ്വതന്ത്രകേരളം | ബോധേശ്വരൻ | 1 | 4 | 0 |
| 33. | കന്യക | എൻ. കൃഷ്ണപിള്ള | 1 | 4 | 0 |
| 34. | ഒരു രാത്രി | കേശവദേവ് | 0 | 6 | 0 |
| 35. | അനശ്വരതയിലേക്കുള്ള ക്ഷണം | അബ്ബാസ് | 0 | 12 | 0 |
| 36. | ഹരിണി (നോവൽ) | പയ്യമ്പള്ളി | 1 | 0 | 0 |

ഗ്രന്ഥശാലകൾക്ക് ന്യായമായ കമ്മീഷൻ നൽകുന്നതാണ്.

നാഷനൽ ബുക്ക്സ്റ്റാൾ

കളരിക്കൽ ബസ്സാർ, കോട്ടയം.

# പ്രേമ്ചന്ദ് — തന്നെപ്പററി

അനുവാദകൻ, സി. കെ. നാരായണക്കുറുപ്പ്

[ഇതു് പ്രേമ്ചന്ദ് Modern Hindi Literature എന്ന ഗ്രന്ഥത്തിന്റെ രചയിതാവായ ഡാ. ഇന്ദ്രനാഥമദനന് എഴുതിയിട്ടുള്ള ഒരു കത്താണ്. പ്രേമ്ചന്ദ് (ധനപതിറായ് 1880—1936) ഹിന്ദീസാഹിത്യത്തിലെ സുപ്രസിദ്ധ ആഖ്യായികാകാരനും ചെറുകഥാകൃത്തുമാണ്. ഭാരതീയഗ്രാമീണജീവിതത്തിന്റെ എല്ലാ വശങ്ങളും തന്മയതയോടുകൂടി—സഹാനുഭൂതിയോടുകൂടി—അദ്ദേഹം ചിത്രണംചെയ്തിട്ടുണ്ടു്. താഴ്ന്ന ഇടത്തരക്കാരന്റെയും, കർഷകന്റെയും പ്രശ്നങ്ങളെ കൈകാര്യംചെയ്യുന്നതിലാണ് അദ്ദേഹം ഏററവും വിജയിച്ചിട്ടുള്ളതു്. ഇന്നത്തെ കുത്സിതമായ സാമൂഹ്യവ്യവസ്ഥിതിയുടെ പരിവർത്തനം ആവശ്യമാണെന്ന് അദ്ദേഹം കരുതുന്നു. അദ്ദേഹത്തിന്റെ സഹാനുഭൂതി എപ്പോഴും ദരിദ്രന്റെയും ദുർബ്ബലന്റെയുംകൂടെയാണ്. എന്നാൽ അദ്ദേഹം മനുഷ്യത്വത്തിന്റെ പരമമായ നന്മയിൽ വിശ്വസിക്കുന്നു; അവസരസമത്വത്തിലും.

ആദർശോന്മുഖമായ യഥാർത്ഥവാദത്തെയാണ് അദ്ദേഹം തന്റെ കൃതികളിൽ പ്രദർശിപ്പിക്കുന്നതു്. ഈ ആദർശപരായണത അദ്ദേഹത്തിന്റെ പാത്രാവിഷ്കരണയെ ഒരുതരത്തിൽ തരംതാഴ്ത്തിയിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. കഥാനായകന്മാർ താരതമ്യേന ദേവകല്പന്മാരാണ്; ആരാദ്ധ്യന്മാരാണ്. നമുക്കു സ്നേഹിക്കാൻ കഴിയുന്ന കഥാനായകന്മാരെയോ, നമ്മെ ആകർഷിക്കുന്ന ധൂർത്തകിതവന്മാരെയോ അദ്ദേഹം അധികം സൃഷ്ടിച്ചിട്ടില്ല.

ഇന്നത്തെ സാഹിത്യകാരനെ അഭിമുഖീകരിക്കുന്ന പല പ്രശ്നങ്ങളെപ്പററിയും അദ്ദേഹം ഈ കത്തിൽ സ്പർശിച്ചിട്ടുണ്ടു്.]

ധനപതിറായ്
(പ്രേമ്ചന്ദ്)

168 സരസ്വതിസദൻ, ദാദർ
ബോംബെ-26-12-1934.

പ്രിയപ്പെട്ട മി. ഇന്ദ്രനാഥ്,

നിങ്ങടെ 16-ാംതീയതി അയച്ച കത്തു് കൈപ്പററി. നിങ്ങളുടെ ചോദ്യങ്ങളുടെ ഉത്തരം താഴെക്കൊടുക്കുന്നു.

എന്റെ കൃതികളിൽ ഏററവും നന്ന് "രംഗഭൂമി"യാണെന്നാണ് എന്റെ അഭിപ്രായം.

എന്റെ ആഖ്യായികകളിലെല്ലാംതന്നെ ഓരോ ആദർശകഥാപാത്രത്തെ ഞാൻ സൃഷ്ടിച്ചിട്ടുണ്ടു്. മാനുഷമായ നന്മയും തിന്മയും ഉണ്ടെങ്കിലും, അവർ മൗലികമായി ആദർശങ്ങളാണ്. പ്രേമാശ്രമത്തിലെ ജ്ഞാനശങ്കർ, രംഗഭൂമിയിലെ സൂരദാസ്, കായാകല്പത്തിലെ ചക്രധർ, കർമ്മഭൂമിയിലെ അമരകാന്ത് എന്നിവർ ഇക്കൂട്ടത്തിൽപെടുന്നു.

ഉവ്വ്; ടാൾസ്റ്റോയ്, വിക്ററർയൂഗോ, റൊമാ-റോളാ ഇവരുടെ പ്രഭാവം എനിക്കു് വേണ്ടുവോളം ഉണ്ടായിട്ടുണ്ടു്. ചെ

രകഥകളെ സംബന്ധിച്ചിടത്തോളം ആദ്യകാലത്തു് എനിക്കു് പ്രചോദനം ലഭിച്ചതു് രവീന്ദ്രനാഥടാഗോറിൽ നിന്നാണു്. പിൽക്കാലത്തു് ഞാൻ സ്വന്തമായ ഒരു ശൈലി കരുപ്പിടിച്ചു.

ഞാൻ നാടകരചനയിൽ ഇതുവരെ കാര്യമായി കൈവച്ചിട്ടില്ല. നാടകത്തിലായാൽ നന്നായിരിക്കുമെന്നുതോന്നിയ ഒന്നോ രണ്ടോ ഇതിവൃത്തങ്ങൾ ഞാൻ ഉല്ലേഖനം ചെയ്തിട്ടുണ്ടു്. അഭിനയയോഗ്യമായിത്തീരുന്നില്ലെങ്കിൽ നാടകത്തിന്റെ മെച്ചം എന്താണു്? ഭാരതത്തിനു് ഇതുവരെയും ഒരു നല്ല സ്റ്റേജു് ഉണ്ടായിട്ടില്ല. വിശേഷിച്ചും ഹിന്ദിയിലും ഉർദുവിലും. ഇന്നു നമ്മുടെ സ്റ്റേജായിട്ടു് പരിണമിച്ചിരിക്കുന്നതു് പാഴ്സി സ്റ്റേജാണു്. അതിന്റെ സ്ഥിതി ബീഭത്സമാണു്. നാടകകൗശല്യവും രംഗവിധാനവു (Drama Technique & Stage Craft) മായി എനിക്കു് പഴകുവാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ടു് എന്റെ നാടകങ്ങൾ വെറും ശ്രാവ്യനാടകങ്ങളാണു്. എന്റെ കഥാപാത്രങ്ങളെ സംവിധാനം ചെയ്യുന്നതിൽ നാടകങ്ങളിലെക്കാൾ കൂടുതൽ സന്ദർഭം നോവലുകളിലാണെങ്കിൽ, ഞാൻ എന്തുകൊണ്ടു് അതിൽതന്നെ സ്ഥിരമായി പ്രവർത്തിച്ചുകൂടാ? അതുകൊണ്ടുതന്നെയാണു് എന്റെ വിചാരങ്ങളുടെ പ്രവഹണമായി ഞാൻ ആഖ്യായികയെ സ്വീകരിച്ചിട്ടുള്ളതും. ഒന്നോ രണ്ടോ നാടകങ്ങൾകൂടി എഴുതുന്നതിനു് ഞാൻ ഒരുക്കമുണ്ടു്.

സാമ്പത്തികവിജയത്തെപ്പററിയാണെങ്കിൽ ഹിന്ദി, ഉർദു സാഹിത്യങ്ങളെ സംബന്ധിച്ചിടത്തോളം, അക്കാര്യം ഇന്നും ഒരു ദുർലഭവസ്തുവാണു്. നിങ്ങൾക്കു വളരെയൊക്കെ പ്രശസ്തി സമ്പാദിക്കാൻ കഴിഞ്ഞെന്നു വരാം. എന്നാൽ സാമ്പത്തികമായി സ്വതന്ത്രനാകുക സാദ്ധ്യമല്ല. പുസ്തകം വാങ്ങിക്കുക എന്ന ദൗർബല്യം നമ്മുടെ ആളുകളെ ഇതുവരെ ബാധിച്ചിട്ടില്ല. അതു് അനാസ്ഥയുടെ, മൗഢ്യത്തിന്റെ, ബുദ്ധിപരമായ നിരുന്മേഷത്തിന്റെ ലക്ഷണമാണു്.

സിനിമ ഒരു സാഹിത്യകാരന്റെ കർമ്മക്ഷേത്രമല്ല. സാമ്പത്തികസ്വാതന്ത്ര്യം നേടുന്നതിനു് ഉപകരിക്കുമെന്നു പ്രതീക്ഷിച്ചു മാത്രമാണു് ഞാൻ ആവഴിക്കു് പ്രവേശിച്ചുനോക്കിയതു്. എന്നാൽ അതു് വെറും തെററിദ്ധാരണ മാത്രമാണെന്നു എനിക്കു് അനുഭവപ്പെട്ടു. ഞാൻ എന്റെ സാഹിത്യത്തിലേക്കു തിരിച്ചു പോകുകയാണു്. സാഹിത്യയത്നങ്ങളിൽനിന്നും ഞാൻ ഒരിക്കലും വിട്ടുനിന്നിട്ടില്ല. അതിനെ എന്റെ ജീവിതലക്ഷ്യമായി ഞാൻ കരുതുന്നു. എന്നെ സംബന്ധിച്ചിടത്തോളം സിനിമ, വക്കീൽപണി-ഒരുപക്ഷേ അല്പംകൂടി ആദായകരമായ വക്കീൽപണി-മാത്രമാണു്.

ഞാൻ ഒരിക്കലും ജയിലിൽ പോയിട്ടില്ല. ഞാൻ കർമ്മനിരതനായ (Man of action) ഒരു വ്യക്തിയല്ല. എന്റെ കൃതികൾ അധികാരസ്ഥാനത്തെ പലപ്പോഴും പ്രകോപിപ്പിച്ചിട്ടുണ്ടു്. എന്റെ ഒന്നുരണ്ടു് ഗ്രന്ഥങ്ങൾ നിരോധിക്കപ്പെട്ടിട്ടുമുണ്ടു്.

ഞാൻ സാമൂഹ്യപരിവർത്തനത്തിൽ വിശ്വസിക്കുന്നു. പൊതുജനങ്ങൾക്കു് ശിക്ഷണം നൽകുകയാണു് നമ്മുടെ ലക്ഷ്യം. വിവേകതര (Saner) ങ്ങളായ മാർഗ്ഗങ്ങളുടെ പരാജയമാണു് വിപ്ലവം. എല്ലാവർക്കും അവസരസമത്വം നൽകുന്ന ഒന്നാണു് എന്റെ ആദർശവ്യവസ്ഥിതി. വിപ്ലവത്തിൽകൂടിയല്ലാതെ അവിടെ എത്തുന്നതെങ്ങനെ? ഇവിടെ നിർണ്ണായകമായ ഘടകം ജനതയുടെ സ്വഭാവമാണു്. നാം

ഓരോരുത്തരും വ്യക്തിപരമായി ഉദ്ധരിക്കപ്പെടാത്തിടത്തോളം ഒരു സാമൂഹ്യവ്യവസ്ഥിതിക്കും ചിതപ്പെടാൻ സാദ്ധ്യമല്ല. ഒരു വിപ്ലവം നമ്മെ ഏതൊരു ഭാഗധേയത്തിലേക്കു നയിക്കുമെന്നുള്ളതു് സന്ദിഗ്ദ്ധമാണു്. വ്യക്തിസ്വാതന്ത്ര്യത്തെ അപ്പാടെ നിഷേധിക്കുന്ന ഉഗ്രതരമായ ഏകശാസനത്തിലേക്കു് ഒരുപക്ഷേ വിപ്ലവം നമ്മെ കൊണ്ടെത്തിക്കുകയില്ലെന്നു് എങ്ങനെ തീരുമാനിക്കാം? പൊളിച്ചു പണിയാനാണു് (overhaul) നശിപ്പിക്കാനല്ല ഞാൻ അഭിലഷിക്കുന്നതു്. ഞാൻ ഒരു ക്രാന്തദൃഷ്ടിയായിരുന്നെങ്കിൽ—നാശം നമ്മെ സ്വർഗ്ഗത്തിലേക്കുതന്നെ നയിക്കുമെന്നു് എനിക്കു തീർച്ചയുമുണ്ടായിരുന്നെങ്കിൽ—ഞാൻ നശീകരണത്തെയും സ്വീകരിക്കാൻ മടിക്കുകയില്ലായിരുന്നു.

കീഴാളരുടെ ഇടയിൽ വിവാഹമോചനം സാധാരണമാണു്. മേലാളരുടെ ഇടയിൽ മാത്രമാണു് ഇതൊരു ഗൗരവമുള്ള പ്രശ്നമായി പ്രത്യക്ഷപ്പെടുന്നതു്. വിവാഹം—അതിന്റെ ഉത്തമമാതൃകകളിൽ പോലും—ഒരുതരത്തിലുള്ള രാജിയും കീഴടക്കവുമാണു്. ദമ്പതികൾ സുഖമായിക്കഴിയാൻ ആഗ്രഹിക്കുന്നെങ്കിൽ ചാഞ്ഞും ചരിഞ്ഞും പോകാൻ തയ്യാറായിരിക്കണം. ഏററവും നല്ല നല്ല ചുററുപാടുകളിൽപോലും സുഖമായിക്കഴിയാൻ പററാത്ത ആളുകളുണ്ടു്. അനിയന്ത്രിതമായ സംസർഗ്ഗത്തിനും പ്രണയനത്തിനും സന്ദർഭം ലഭിക്കുന്ന പാശ്ചാത്യരാജ്യങ്ങളിൽപോലും വിവാഹമോചനം സാധാരണമാണു്. ആണോ പെണ്ണോ ആയിക്കൊള്ളട്ടെ, രണ്ടിലൊരാൾ വഴങ്ങിക്കൊടുക്കാൻ തയ്യാറായിരിക്കണം. ഇതിൽ ആണുങ്ങൾ മാത്രമാണു് കുററക്കാർ എന്നു സമ്മതിക്കാൻ ഞാൻ തയ്യാറില്ല. പെണ്ണുങ്ങൾതന്നെ കുഴപ്പമുണ്ടാക്കുകയും, സാങ്കല്പികമായ പരാതികൾ നിർമ്മിക്കുകയും ചെയ്യുന്ന ഉദാഹരണങ്ങൾ ധാരാളമുണ്ടു്. നമ്മുടെ ദാമ്പത്യദുർഘടങ്ങൾക്കു ശരിയായ ഒരു പ്രത്യൗഷധമാണെന്നു തീർച്ചയില്ലാത്തിടത്തോളം, വിവാഹമോചനത്തെ ഒരു സമുദായത്തിന്റെ മേൽ അടിച്ചേൽപിക്കുവാൻ ഞാൻ ഒരുക്കമില്ല. വിവാഹമോചനം അനിവാര്യമായിത്തീരുന്ന സന്ദർഭങ്ങൾ ഉണ്ടെന്നു് ഞാനും സമ്മതിക്കുന്നു. എന്നാൽ പൊരുത്തക്കേടു് എന്നു പറയുന്നതു് എന്റെ അഭിപ്രായത്തിൽ വെറും ദുരാരാധ്യത മാത്രമാണു്. ദരിദ്രയായ ഭാര്യ്യക്കു് ജീവനോപായം നൽകാത്ത വിവാഹമോചനവാദം മരവിച്ച വ്യഷ്ടിവാദത്തിനുദാഹരണം മാത്രമാണു്. സമത്വത്തിൽ അധിഷ്ഠിതമായ ഒരു സമുദായത്തിൽ അതിനു് യാതൊരു സ്ഥാനവുമില്ല.

പരമമായ ഈശ്വരസത്തയിൽ ഞാൻ ആദ്യമൊക്കെ വിശ്വസിച്ചിരുന്നു. വിചാരത്തിന്റെ ഫലമായിട്ടല്ല, വെറും പരമ്പരാഗതമായ വിശ്വാസംകൊണ്ടു്. ആ വിശ്വാസം ഇപ്പോൾ തകർന്നു വീണുകൊണ്ടിരിക്കുകയാണു്. ഉവ്വു്; പ്രപഞ്ചത്തിന്റെ പിമ്പിൽ എന്തോ ഒരു ശക്തിയുണ്ടു്. എന്നാൽ അതിനു് മനുഷ്യന്റെ കാര്യങ്ങളിൽ വിശേഷിച്ചു് എന്തോ ഒരു പങ്കുണ്ടെന്നു് ഞാൻ വിശ്വസിക്കുന്നില്ല. എറുമ്പിന്റെയും, ഈച്ചയുടെയും കാര്യങ്ങളിലെന്നപോലെതന്നെ മനുഷ്യന്റെ കാര്യങ്ങളിലും അതു് ഉദാസീനമാണു്. നമ്മുടെ സ്വന്തം ആത്മാവിനു നാം നൽകുന്ന പ്രാധാന്യം സാധൂകരിക്കപ്പെടാവുന്നതല്ല.

ഇപ്പോൾ ഇത്രയും മതിയാകുമെന്നു് വിശ്വസിക്കുന്നു. ഇംഗ്ലീഷിൽ ഒരു പണ്ഡിതനല്ലാത്തതുകൊണ്ടു് എനിക്കു് പറയാനുള്ളതു് വേണ്ടവണ്ണം പറയാൻ കഴിഞ്ഞിട്ടില്ലെന്നുവരാം. ഞാൻ എന്തുചെയ്യട്ടെ!

നിങ്ങളുടെ വിശ്വസ്തൻ

(Sd) പ്രേമ്ചന്ദ്.

# ★ ഗ്രന്ഥശാലകളുടെ ശ്രദ്ധക്ക് ★

| | പുസ്തകത്തിന്റെ പേര്. | വിവരം. | മൂലഗ്രന്ഥകാരൻ. | വിവർത്തകൻ. | വില. | | |
|---|---|---|---|---|---|---|---|
| 1. | സുധാബിന്ദു | നോവൽ | ആർ. സി. ഡട്ട് | കന്നത്തു ജനാർദ്ദനമേനോൻ | 3 | 0 | 0 |
| 2. | പുതുശ്ശേരിബംഗ്ലാവിലെ കൊലപാതകം | ഡിറക്ടീവ് നോവൽ | പി. ആർ. നാരായണയ്യർ B. A. | — | 1 | 0 | 0 |
| 3. | നവദർശനം | ഉപന്യാസങ്ങൾ | കററിപ്പുഴ കൃഷ്ണപിള്ള | — | 1 | 0 | 0 |
| 4. | ഫായസ്സ് | നോവൽ | അനാട്ടോളെഫ്രാൻസ് | ദിവാകരൻ പുത്തൻചിറ | 2 | 4 | 0 |
| 5. | ബാപ്പുസ്മരണകൾ | ജീവചരിത്രസംക്ഷേപം | ശ്രീ ദത്താത്രേയബാലകൃഷ്ണകലേൽക്കർ | എസ്. വി. കൃഷ്ണവാരിയർ | 1 | 12 | 0 |
| 6. | രാജർഷി | ഒരു ബംഗാളിനോവൽ | രവീന്ദ്രനാഥടാഗോർ | കണ്ണമ്പ്ര കുഞ്ഞുണ്ണിനായർ | 1 | 8 | 0 |
| 7. | വ്യക്തിമുദ്രകൾ | ജീവിതകഥാ സംക്ഷേപങ്ങൾ | സുകുമാരൻ പോറ്റെക്കാട്ട് | — | 1 | 4 | 0 |
| 8. | ശാസ്ത്രദൃഷ്ടിയിലൂടെ | ശാസ്ത്രീയലേഖനങ്ങൾ | എം. സി. നമ്പൂതിരിപ്പാട്, ബി. എസ്. സി. | — | 1 | 0 | 0 |
| 9. | പ്രേമവേദി | പ്രഹസനം | പ്രേമ്ചന്ദ് | ഇ. കെ. ദിവാകരൻപോററി | 0 | 12 | 0 |
| 10. | കുങ്കുമപ്പൂക്കൾ | കഥകൾ | അബ്ബാസ് | പെരുന്ന കെ. എൻ. നായർ | 1 | 0 | 0 |
| 11. | വഞ്ചന (ഹിന്ദിയിലെഗബൻ) | നോവൽ | പ്രേമ്ചന്ദ് | ഇ. കെ. ദിവാകരൻപോററി | 3 | 8 | 0 |
| 12. | ചേച്ചി (ത്യാഗപത്രം എന്ന ഹിന്ദി കഥയുടെ തർജ്ജമ) | ,, | ജൈനേന്ദ്രകുമാർ | എ. ദിവാകരൻ, പുത്തൻചിറ | 1 | 4 | 0 |
| 13. | വെറുംപ്രേമം | നോവൽ | വാൻഡാവാസിലേവ്സ്കാ | കെ. പി. പത്മം | 1 | 8 | 0 |
| 14. | ലോലാക്ഷികൾ | ഹാസ്യസാഹിത്യം | മൂക്കോത്തു കുഞ്ഞപ്പ | | 1 | 0 | 0 |
| 15. | ഹാസ്യലഹരി | ,, | സീതാരാമൻ | | 2 | 4 | 0 |
| 16. | ബോംബെചിത്രങ്ങൾ | ,, | പ്രഹ്ളാദൻ | | 1 | 0 | 0 |
| 17. | തിരമാലകൾ | ചെറുകഥകൾ | എൻ. ആർ. നായർ | | 1 | 4 | 0 |
| 18. | പ്രൊഫസർ | കൊച്ചുനോവൽ | മുണ്ടശ്ശേരി | | 1 | 0 | 0 |

മംഗളോദയം ലിമിററഡ്, തൃശ്ശിവപേരൂർ.

# വിദ്യാഭ്യാസപരിഷ്കാരം

## I

### ഇന്നത്തെ നിലപാടു്

ജി. രാമനാഥയ്യർ

വിദ്യാഭ്യാസപരിഷ്കാരം മററു പല പരിഷ്കാരങ്ങളേയുംപോലെ എന്നും കേട്ടുകൊണ്ടിരിക്കുന്ന ഒരു വിഷയമാണ്. എന്നാൽ ഒരു വ്യത്യാസമുണ്ടു്; ഉടനടി നടപ്പിലാക്കണമെന്നു നിർബന്ധിക്കാനുള്ള പ്രേരണാശക്തി അതിനില്ല. ഭക്ഷ്യോൽപാദനം, വ്യവസായം, കച്ചവടം, ആയുധനിർമ്മാണം മുതലായ പ്രശ്നങ്ങൾ നിരന്തരമായി ഓളംതല്ലിക്കൊണ്ടിരിക്കുമ്പോൾ വിദ്യാഭ്യാസപരിഷ്കാരത്തെ സംബന്ധിച്ചുള്ള പരിഗണന നാളത്തേക്കു മാററിവയ്ക്കുക സ്വാഭാവികമാണ്.

എന്നാൽ, ദീർഘദർശനവും രാജ്യക്ഷേമദീക്ഷയും തികഞ്ഞിരിക്കുന്ന ഭരണമണ്ഡലങ്ങളിൽ വിദ്യാഭ്യാസപ്രശ്നത്തിനു പ്രാഥമികമായ പരിഗണന നൽകിവരുന്നു. ഇംഗ്ലണ്ടിൽ യുദ്ധംകൊണ്ടുണ്ടായ അനവധി കുഴഞ്ഞ പ്രശ്നങ്ങളെ നേരിടേണ്ടിയിരുന്ന സന്ദർഭങ്ങളിലാണ്, വിപുലമായ വിദ്യാഭ്യാസപരിഷ്കാരങ്ങൾ ആവിഷ്കരിച്ചുകൊണ്ടുള്ള 1918–ലേയും 1944–ലേയും വിദ്യാഭ്യാസനിയമങ്ങൾ പാസ്സാക്കിയതു്. ഭൂമിയെ കീഴ്മേൽ മറിയ്ക്കുന്ന ഒരു വിപ്ലവത്തിന്റെ പുറകേയാണു റഷ്യയിൽ അക്ഷരജ്ഞാനമില്ലാതിരുന്ന ഒരു വലിയ ഭൂരിപക്ഷം ജനങ്ങൾക്കു വിദ്യാഭ്യാസം നൽകുന്നതിനുള്ള പദ്ധതികൾ പ്രവൎത്തിച്ചുതുടങ്ങിയതു്. അതുകൊണ്ടു്, സ്വാതന്ത്ര്യപ്രാപ്തിയോടുകൂടി ഒരു നവയുഗത്തിലേക്കു കാലൂന്നിയിരിക്കുന്ന ഇൻഡ്യയിലും വിദ്യാഭ്യാസപരിഷ്കാരം ഒരു മൗലികപ്രശ്നമാണ്. അതു് യഥാകാലം കൈകാര്യം ചെയ്യുന്നില്ലെങ്കിൽ മററു പ്രശ്നങ്ങൾ ഭാവിയിലും അലട്ടിക്കൊണ്ടുതന്നെയിരിക്കും.

വിദ്യാഭ്യാസപരിഷ്കാരത്തിനു രണ്ടുവശമുണ്ടു്; ഒന്നു സാങ്കേതികവും മറേറതു സാമാന്യവും. അതിൽ സാമാന്യഭാവത്തെപ്പററി ആൎക്കും അഭിപ്രായം പറയാൻ അവകാശമുണ്ടു്. കുട്ടികൾക്കു് എങ്ങനെയുള്ള വിദ്യാഭ്യാസം കിട്ടണമെന്നു പറയാൻ അച്ഛനമ്മമാൎക്കുള്ള അവകാശം നിഷേധിക്കാവുന്നതല്ല. എന്നു മാത്രമല്ല, പൊതുജനങ്ങളുടെ അംഗീകാരം നേടുവാൻ കഴിയുന്ന പരിഷ്കാരപദ്ധതിയേ നടപ്പിലാക്കാവൂ; അതുകൂടാതെ യാതൊരു പരിഷ്കാരവും നടപ്പിലാക്കാൻ സാധിക്കുകയുമില്ല.

എന്നാൽ, സാങ്കേതികഭാവത്തെപ്പററി ചിന്തിക്കുമ്പോൾ അതിൽ പ്രവൎത്തനപരിചയം സിദ്ധിച്ചിട്ടുള്ളവരുടെ അഭിപ്രായത്തിനു പ്രാമാണ്യം നൽകേണ്ടതാണ്. അല്ലെങ്കിൽ ചിലപ്പോൾ പ്രമാദങ്ങൾ പററിയെന്നുവരാം. പക്ഷേ വിദഗ്ദ്ധന്മാർ ഒന്നു ശ്രദ്ധിക്കേണ്ടതുണ്ടു്; വിപ്ലവകരമായ ചിന്താസരണികളെ അവർ ഭയപ്പെടരുതു്. ഇൻഡ്യയെപ്പോലെയുള്ള ഒരു മഹാരാജ്യത്തിന്റെ പ്രശ്നങ്ങളെ കൈകാര്യംചെയ്യുന്ന ആൾക്കു ചിന്താധീരതയും കൎമ്മധീരതയും ഒരുപോലെ ആവശ്യമാണ്.

ഇൻഡ്യയിൽ സാർവജനീനമായ സാക്ഷരത്വം കൈവരുത്തുക എന്ന ലക്ഷ്യത്തെ അടിസ്ഥാനമാക്കി ചിന്തിച്ചുതുടങ്ങിയതു ഗാന്ധിജിയുടെ വാർദ്ധാപദ്ധതിമുതൽക്കാണു്. സാക്ഷരത്വം എന്ന പദംകൊണ്ടു്, എഴുതാനും വായിക്കാനും ഉള്ള കഴിവു മാത്രമല്ല സൂചിപ്പിച്ചിരിക്കുന്നതു്. അതു് ഏതൊരു പൗരനും ഉണ്ടായിരിക്കേണ്ട ഏററവും കുറഞ്ഞ വിദ്യാഭ്യാസത്തെ സൂചിപ്പിക്കുന്ന ഒരു സാങ്കേതികപദമാണു്. അതിൽ സാമാന്യവിദ്യാഭ്യാസത്തിന്റെ എല്ലാ അംശങ്ങളും അന്തർഭവിച്ചിരിക്കുന്നു; അതുകൊണ്ടാണു് അതിനു 'ബേസിക്' എഡ്യുക്കേഷൻ' എന്ന പേരു കൊടുത്തിരിക്കുന്നതും. ഇൻഡ്യയിലെ പ്രാഥമികവിദ്യാഭ്യാസം, ബേസിക്' എഡ്യുക്കേഷൻ ആയിരിക്കണമെന്നുള്ള തത്ത്വം കേന്ദ്രഗവണ്മെൻറും സംസ്ഥാനഗവണ്മെൻറുകളും അംഗീകരിച്ചിട്ടുണ്ടു്; വിദ്യാഭ്യാസവിദഗ്ദ്ധന്മാർ അതിന്റെ സാങ്കേതികഭാവത്തെ വിശദമാക്കിട്ടുമുണ്ടു്.

ഗാന്ധിജിയുടെ പ്രഖ്യാപനത്തിനുശേഷം വിദ്യാഭ്യാസപരിഷ്കാരം സംബന്ധിച്ചു് അനവധി നിർദ്ദേശങ്ങൾ പല കേന്ദ്രങ്ങളിൽനിന്നും സമർപ്പിച്ചിട്ടുണ്ടു്. അവയിൽ ഏററവും ഒടുവിലത്തേതാണു് ശ്രീ. രാധാകൃഷ്ണന്റെ നേതൃത്വത്തിലുള്ള സർവകലാശാലാകമ്മീഷന്റെ റിപ്പോർട്ടു്. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം കേന്ദ്രഗവണ്മെൻറിന്റെ ആജ്ഞാനുസരണം തയ്യാറാക്കിട്ടുള്ള ആദ്യത്തെ പ്രമാണഗ്രന്ഥവും അതാണു്. സർവകലാശാലാവിദ്യാഭ്യാസത്തിന്റെ പുനഃസംവിധാനമാണു് അതിലെ പ്രതിപാദ്യം. അതിനെപ്പററി പല സർവകലാശാലകളും വിദ്യാഭ്യാസസമിതികളും അഭിപ്രായം പറഞ്ഞിട്ടുണ്ടു്. അതിലടങ്ങിയിരിക്കുന്ന ശുപാർശകൾ എല്ലാവരും ഒരുപോലെ സ്വീകരിച്ചിട്ടില്ല. അവ എത്രത്തോളം സ്വീകരിച്ചു നടപ്പിൽവരുത്തണമെന്നുള്ള കാര്യത്തിൽ കേന്ദ്രഗവണ്മെൻറും സംസ്ഥാനഗവണ്മെൻറുകളും നയപ്രഖ്യാപനം ചെയ്യേണ്ടതായിട്ടാണിരിക്കുന്നതു്.

പ്രാഥമികവിദ്യാഭ്യാസത്തിനും സർവകലാശാലാവിദ്യാഭ്യാസത്തിനും ഇടയ്ക്കുള്ള ഘട്ടത്തെപ്പററി രാജ്യവ്യാപകമായ തോതിൽ പ്രാമാണ്യം നേടിട്ടുള്ള പ്രഖ്യാപനങ്ങൾ ഒന്നുംതന്നെ സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ഉണ്ടായിട്ടില്ല. ഈ ഘട്ടത്തെയാണു് സെക്കൻഡറി എഡ്യുക്കേഷൻ അല്ലെങ്കിൽ ഉപരിവിദ്യാഭ്യാസം എന്നു പറയുന്നതു്. പ്രാഥമികവിദ്യാഭ്യാസവും സർവകലാശാലാവിദ്യാഭ്യാസവും പരിഷ്കരിക്കുന്ന കാര്യത്തിൽ ജനങ്ങളും ഗവണ്മെൻറും ഒരുപോലെ സത്വരമായ ശ്രദ്ധ പതിപ്പിച്ചുവരുന്നുണ്ടു്. ആ ബഹളത്തിൽ, ഇടയ്ക്കു കിടക്കുന്ന സെക്കൻഡറിവിദ്യാഭ്യാസത്തിന്റെ കാര്യം വിസ്മരിച്ചുപോകുന്നതായിട്ടാണ കണ്ടുവരുന്നതു്. ഇക്കാര്യം രാധാകൃഷ്ണൻ കമ്മിററിയുടെ ശ്രദ്ധയിൽപെട്ടിട്ടുണ്ടു്. ഇൻഡ്യയിൽ ഇന്നു നിലവിലിരിക്കുന്ന വിദ്യാഭ്യാസപദ്ധതിയിലെ ഏററവും ജീർണ്ണിച്ച ഭാഗം സെക്കൻഡറി എഡ്യുക്കേഷൻ ആണെന്നും, അതു ശരിപ്പെടുത്തിയാല്ലാതെ വിദ്യാഭ്യാസപദ്ധതികൾക്കു വിജയമുണ്ടാകുകയില്ലെന്നും അവരുടെ റിപ്പോർട്ടിൽ രേഖപ്പെടുത്തിയിരിക്കുന്നു. സെക്കൻഡറി എഡ്യുക്കേഷനെപ്പററി ആലോചിച്ചു റിപ്പോർട്ടു സമർപ്പിക്കാൻ ഒരു സമിതിയെ നിയമിക്കുന്ന കാര്യത്തിൽ കേന്ദ്രഗവണ്മെൻറു് ഇതുവരെ തീരുമാനമൊന്നും കൈക്കൊണ്ടിട്ടില്ല.

വിദ്യാഭ്യാസപരിഷ്കാരപദ്ധതികളുടെ ഇന്നത്തെ നില ഇപ്രകാരമാണു്. ചുരുക്കിപ്പറഞ്ഞാൽ വിദ്യാഭ്യാസത്തിന്റെ ആരംഭം

ഗ്രന്ഥനിരീക്ഷണം

# വിജയകരമായ പിന്മാററം

## പി. കെ. നാരായണപിള്ള

ഫലിതമയങ്ങളായ ലേഖനങ്ങളും പ്രബന്ധങ്ങളും എഴുതി ഇതിനകം കേരളീയ സഹൃദയലോകത്തിൽ പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള ശ്രീ. പി. കെ. രാജരാജവർമ്മയുടെ പ്രസ്തുത കൃതി വിനോദമണ്ഡലത്തിലല്ല സ്ഥാനം പിടിച്ചിരിക്കുന്നതു്. ഗ്രന്ഥകർത്താവിന്റെ സഹജമായുള്ള ഫലിതവാസന ഇതിൽ അവിടവിടെ തലപൊക്കുന്നുണ്ടെങ്കിലും യാത്രാവിവരണാത്മകവും അനുഭവപ്രകാശകവുമായ ഈ കൃതി വിനോദഭിന്നമായ സാഹിത്യധരണിയെ അനുവർത്തിക്കുന്നു. രണ്ടാംലോകമഹായുദ്ധകാലത്തു് 1941-ഡിസംബറിൽ റംഗൂൺ പട്ടണം ബോംബു ചെയ്യപ്പെട്ടപ്പോൾ ഗ്രന്ഥകർത്താവു് അവിടെ ഉദ്യോഗമായി താമസിക്കയായിരുന്നു. ചില ആഴ്ചകൾക്കുള്ളിൽ റംഗൂണിൽനിന്നും മേമിയായിലേക്കു അഭയാർത്ഥംമാറിത്താമസിച്ച അദ്ദേഹവും കുടുംബം ഏപ്രിൽ 16-ാം തീയതി പ്രാണരക്ഷാർത്ഥം കുതിച്ചുപാഞ്ഞു് മേയ് 31-ാം തീയതിയോടെ കഷ്ടം കണ്ണീരുമായി മാതൃവക്ഷസ്സിലഭയംതേടിയ ശോകനിർഭരമായ ഒരു ചരിത്രമാണു് ഈ കൃതി. ഒന്നരമാസത്തോളം അനുഭവിച്ച യാതനകളും, കണ്ടറിഞ്ഞ കാര്യങ്ങളും കേട്ടറിഞ്ഞ വിവരങ്ങളും ഉൾക്കൊള്ളുന്ന ഈ കൃതിയിൽ "സ്വയം കണ്ടതോ വിശ്വസ്തരായ കൂട്ടാളികൾ പറഞ്ഞറിഞ്ഞിട്ടുള്ളതോ ആയ കാര്യങ്ങൾമാത്രമേ" എഴുതിയിട്ടുള്ളു എന്നു് ശ്രീ. വർമ്മ പ്രസ്താവിക്കുന്നതു് നമുക്കു് നിർവിശങ്കം വിശ്വസിക്കാം.

മേമിയായിൽനിന്നും കലേവാവരെയുള്ള യാത്ര ലോറി, വള്ളം, കപ്പൽ, കാളവണ്ടി തുടങ്ങിയ വാഹനങ്ങളിലാണു് നിർ

ഗ്രന്ഥകർത്താ: പി. കെ. രാജരാജവർമ്മ. നാഷനൽ ബുക്ക്സ്റ്റാൾ, കോട്ടയം.

---

മുതൽ അവസാനംവരെയുള്ള എല്ലാ ഘട്ടങ്ങളേയും ആവരണം ചെയ്യുന്ന ഒരു സമ്പൂർണ്ണപദ്ധതി ഉണ്ടായിക്കഴിഞ്ഞിട്ടില്ല; ഉണ്ടായിട്ടുള്ളിടത്തോളം അംശങ്ങൾക്കു് ഏകകണ്ഠമായ അംഗീകാരം ലഭിച്ചിട്ടുമില്ല. സാർവത്രികമായ അംഗീകാരം സിദ്ധിച്ചുകഴിഞ്ഞിട്ടുള്ള അംശങ്ങൾ നടപ്പിലാക്കുന്ന കാര്യത്തിൽ ഇൻഡ്യയൊട്ടാകെ ഐകരൂപ്യമുള്ള ഒരു പരിപാടി സ്വീകരിച്ചിട്ടുമില്ല. എന്നാൽ, പലതരത്തിലുള്ളപരിഷ്കാരങ്ങൾ ഓരോരോ സംസ്ഥാനങ്ങളിൽ നടപ്പിലാക്കുന്നുമുണ്ടു്. പക്ഷേ, അവയെല്ലാം ഒരുപോലെ പുരോഗമിക്കുന്നു എന്നു പറയാനാവില്ല.

ഇങ്ങനെ, ആകപ്പാടെ നോക്കുമ്പോൾ ഇൻഡ്യയിലെ വിദ്യാഭ്യാസസംവിധാനം ഒരു വെട്ടിൽ വീണുപോയിരിക്കുന്നു എന്നു വിചാരിക്കാനേ വഴിയുള്ളു. അതിൽനിന്നു കരകയററി വിടേണ്ടതു് അത്യാവശ്യമായിത്തീർന്നിരിക്കുന്നു. അതു ചെയ്യാഞ്ഞാൽ സൃഷ്ടിപരമായുള്ള എന്തെങ്കിലുമൊരു പരിഷ്കാരം നടപ്പിലാക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. ഇതുസംബന്ധിച്ചുള്ള ചർച്ച ഒരു പ്രത്യേക ലേഖനത്തിനു വിഷയമാക്കിക്കൊള്ളട്ടെ.

വഹിക്കപ്പെട്ടതു്. എന്നു പറഞ്ഞാൽ അഭയാർത്ഥികൾ സ്വച്ഛന്ദമായും സുഖമായും യാത്ര ചെയ്തു എന്നു വിചാരിച്ചുകളയരുതു്. വാഹനങ്ങളിൽ സ്ഥാനം പിടിക്കുവാനും അതിനുശേഷം കഴിഞ്ഞുകൂട്ടുവാനും അവർ അനുഭവിച്ച ക്ലേശം നിസ്സീമമായിരുന്നു. യാത്രക്കാരുടെ പെരുപ്പം നിമിത്തം അത്യാവശ്യമുള്ള സാധനങ്ങൾ മാത്രം കൊണ്ടുപോകാനേ അനുവദിച്ചിരുന്നുള്ളു. പെട്ടികൾ, കിടക്കകൾ സിംഗർ മിഷ്യൻ, ഗ്രാമഫോൺ തുടങ്ങിയ ധൂളികളുമായി ലോറി കേറാൻ വന്ന ഒരു ബംഗാളി കുടുംബം അതെല്ലാം ഉപേക്ഷിക്കുവാൻ നിർബന്ധമായപ്പോൾ ആ കുടുംബത്തിലെ ആഭിജാതയായ നായിക വാവിട്ടു കരഞ്ഞുപോയി. ഓമയിൽനിന്നു കലേവായിലേക്കുള്ള യാത്രയിൽ വള്ളംവലിച്ചും വയറു പൊരിഞ്ഞും ക്ഷീണിച്ച വർമ്മ ഒരു സ്റ്റീം ലാഞ്ചിൽ കയറാൻ പെട്ടപാടും പറയാവതല്ല. കപ്പലിൽ കയറാൻ കൈക്കൂലി കൊടുത്തു് ഏർപ്പാടുചെയ്തു. പക്ഷേ സാമാനങ്ങൾ കൊണ്ടുപോകാൻ അനുവാദമില്ല. ചിൻഡ്വിൻ നദിയുടെ വിസ്തൃതമായ മണൽത്തിട്ടിൽ കഴഞ്ഞിരുന്നു് അദ്ദേഹം ഏററവും അത്യാവശ്യമായ സാമാനങ്ങൾ തിരഞ്ഞെടുത്തു. അദ്ദേഹം പറയുന്നു. "ട്രൗസറുകൾ, കോട്ടുകൾ മുതലായ പല സാധനങ്ങൾ മണൽപ്പുറത്തു എറിഞ്ഞു. അതുവരെ സൂക്ഷിച്ചുകൊണ്ടു വന്നിരുന്ന അനവധി കത്തുകളും ശ്രമപ്പെട്ടെഴുതി മുക്കാലുമാക്കിയിരുന്ന ഒരുനോവലും വേറെ പല റിക്കാർഡുകളും മങ്ങിയ ആ നിലാവെളിച്ചത്തിലിരുന്നു ഛിന്നഭിന്നമായി കീറിക്കളഞ്ഞു". ആഹാരം കൊടുക്കുവാൻ നിവൃത്തിയില്ലാതെ ആത്മജന്മാരെ അപമൃത്യുവിനിരയാക്കുന്ന ഒരു പിതാവിന്റെ പ്രതീതിയല്ലേ ഈ രംഗത്തിൽ ശ്രീ. വർമ്മ ജനിപ്പിക്കുന്നതു്? കേരളീയഹൃദയത്തിൽ തരംഗമുണ്ടാക്കുമായിരുന്ന ആ നോവൽ ചിൻഡ്വിൻ നദയിലെ തരംഗങ്ങളിൽ വിലയം പ്രാപിച്ചതു് സഹൃദയന്മാരെ വ്യഥിപ്പിക്കുന്ന ഒരു സംഭവമാണു്.

കലേവായിൽനിന്നു് സിൽചാർവരെ 300 മൈലോളം അഭയാർത്ഥികൾ നടക്കുകയായിരുന്നു. ആസ്സാംമലകൾ തരണം ചെയ്യുമ്പോൾ, പേമാരി പെയ്തു് വിഷമിച്ചപ്പോൾ ശ്രീ. വർമ്മ പറയുന്നു: "എന്റെ കണ്ണുകളിൽനിന്നു കണ്ണീരൊലിച്ചു." അദ്ദേഹത്തിന്റെ മറെറാരു ദാരുണാനുഭവം: കൂടെയുണ്ടായിരുന്ന കൂട്ടുകാരൻ സുബ്ബയ്യായിക്കു് വിശപ്പും ദാഹവും ക്ഷീണവും നിമിത്തം ഒരടി നടക്കാൻ വയ്യാതായി. അദ്ദേഹം തലചുററി വഴിയിൽ വീണു. ശ്രീ വർമ്മ അസ്തപ്രജ്ഞനായ സഖാവിന്റെ അടുത്തിരുന്നുകൊണ്ടു് അതുവഴി കടന്നുപോയവരോടു് പഴഞ്ചോറും ചപ്പാത്തിയും യാചിക്കുകയായി. പക്ഷേ ഫലമുണ്ടായില്ല. ഇങ്ങനെ വിശപ്പും ദാഹവും രോഗവും ക്ഷീണവും ശ്രീ വർമ്മയേയും കൂട്ടുകാരേയും മരണത്തിനൊററിക്കൊടുത്തുകൊണ്ടിരുന്ന ആ യാത്രയെപ്പററി അദ്ദേഹം രേഖപ്പെടുത്തുന്നു: "ജീവനും മരണവും തമ്മിൽ വേർതിരിക്കുന്ന തലമുടിനാരുപോലുള്ള അതിർത്തിയിൽക്കൂടിയാണു ഞങ്ങൾ യാത്ര ചെയ്തതു്."

മെമിയാ മുതൽ കലേവ വരെയുള്ള സംഭവബഹുലമായ യാത്ര ശ്രീ വർമ്മ വിസ്തരിച്ചു വിവരിക്കുന്നുണ്ടു്. എന്നാൽ ഊഷ്മളങ്ങളായ അനുഭവങ്ങളുടെ മൂശയിൽ മനുഷ്യഹൃദയം ഉരുകുന്ന ആസ്സാംമലക്കയററത്തിനെ സംബന്ധിച്ച വിവരണം വളരെ ചുരുക്കിക്കളഞ്ഞു. അതിനു് അദ്ദേഹം ഇങ്ങനെ സമാധാനം തരുന്നു: "എങ്ങനെയെങ്കിലും ഓരോ നിമിഷവും മുന്നോട്ടു തള്ളണമെന്നുള്ള ഏകവിചാരം മാത്രമേ ഞങ്ങൾക്കുണ്ടായിരുന്നുള്ളു. അതിനാൽ യാത്ര

യുടെ പ്രധാനപ്പെട്ട ഈ ഘട്ടത്തെപ്പററി വിസ്തരിച്ചെഴുതുന്നതിനു നിവൃത്തിയില്ല." അദ്ദേഹത്തോടുള്ള സഹാനുഭൂതി വായനക്കാരുടെ നൈരാശ്യത്തെ തള്ളിനീക്കട്ടെ!

പൊതുവായുള്ള ഒരു വിപൽഘട്ടത്തിൽ നടത്തിയ ഈ യാത്രയിൽ രണ്ടു സംഘങ്ങളുടെ ചരിത്രം ശാശ്വതമായ ഒരു തത്ത്വത്തെ വെളിപ്പെടുത്തുന്നു. ടി. എം. കെ. സംഘമെന്നു് ഗ്രന്ഥകർത്താവു് നിർദ്ദേശിക്കുന്ന ഒരു കൂട്ടം സ്വാർത്ഥതയുടേയും ചൂഷണത്തിൻേറയും നിഷ്ഠുരതയുടേയും മൂർത്തിമദ്ഭാവത്തിൻെറ പ്രാതിനിദ്ധ്യം വഹിക്കുമ്പോൾ, അപകടത്തിൻെറ വായിൽപ്പെട്ടു് സംഘടിതസ്ഥിതിയുടെ അവശ്യകത ബോദ്ധ്യമായി ഒന്നുചേർന്ന ശ്രീ. വർമ്മയുടെ സംഘം സത്യസന്ധതയുടേയും പരോപകാരതൽപരതയുടേയും സ്വഭാവദാർഢ്യത്തിൻേറയും നിദർശനമായിപ്പരിശോഭിക്കുന്നു. ടി. എം. കെ. സംഘം വഞ്ചകന്മാരുടെ സംഘമാണു്. സഹയാത്രക്കാരെ വഞ്ചിച്ചു നേരത്തെ വാഹനങ്ങളിൽ കയറുക, കുറുക്കുവഴികളിൽ സഞ്ചരിക്കുക, യാത്രക്കാർക്കു പൊതുവെ സൗജന്യമായി വിതരണംചെയ്യുന്ന ഭക്ഷ്യസാധനങ്ങൾ കുത്തകയായി വാങ്ങി അവക്കുതന്നെ ഭീമമായ വിലയ്ക്കു വില്ക്കുക, സഹയാത്രക്കാർ വെറും വയറോടെ യാതന അനുഭവിക്കുമ്പോൾ സുഭിക്ഷമായി ഊണുകഴിക്കുക എന്നിങ്ങനെയുള്ള പൈശാചികവൃത്തിയിൽ അവർ വൈദഗ്ധ്യം കാട്ടി. ഒടുവിൽ ആ സംഘം 'തൊഴുത്തിൽ കുത്തി', ഛിന്നഭിന്നമായിത്തകർന്നു. നേരേ മറിച്ചു് ശ്രീ. വർമ്മയും സുഹൃത്തുക്കളും സംഘടിപ്പിച്ചയാത്രാസംഘം സഹാനുഭൂതിയിലും ഐക്യത്തിലും അധിഷ്ഠിതമായിരുന്നു. നേരത്തേ പലേലിലെത്തിയ ശ്രീ. വർമ്മയ്ക്കു് ഉടനെതന്നെ ലോറിയിൽ സിൽചാറിലേക്കു് യാത്രചെയ്യാമായിരുന്നു. അങ്ങനെ ചെയ്തിരുന്നെങ്കിൽ അദ്ദേഹത്തിനു പിന്നീടു നേരിട്ട ഭീമമായ വിപത്തുകളിൽനിന്നും രക്ഷപ്പെടാമായിരുന്നു. പക്ഷേ കൂട്ടുകാരെ കാത്തു് അദ്ദേഹം പലേലിൽ താമസിച്ചു. യാത്രയ്ക്കു വാഹനം കിട്ടുകയില്ലെന്നു വന്നുചേർന്നു. കൂട്ടുകാരെല്ലാം ഒത്തുകൂടിയശേഷം അവർ ഒരു സത്യപ്രതിജ്ഞ ചെയ്തു; സിൽചാറിൽ എത്തുന്നതുവരെ എന്തു കാരണവശാലും കൂട്ടു പിരികയില്ലെന്നു്. ശ്രീ. വർമ്മ പറയുന്നു: "ദൃഢമായ ഈ നിശ്ചയം ചെയ്ത ഉടൻ അവിചാരിതമായി പല ചില്ലറ ആനുകൂല്യങ്ങളും ഞങ്ങൾക്കു പെട്ടെന്നു ലഭിച്ചു." ഈ സംഘത്തിൻെറ യാത്രാചരിത്രം വിപൽഘട്ടത്തിൽ ഐക്യവും സാഹോദര്യവും എത്രത്തോളം അനുപേക്ഷണീയവും വിജയകരവും ആണെന്നു ഉദാഹരിക്കുന്നു. ഒരു സംഭവം: ക്ഷീണിച്ചുതളർന്ന സുബ്ബറാവുവിനെ പരിചരിച്ചുകൊണ്ടു മുൻപോട്ടുനീങ്ങിയ ശ്രീ. വർമ്മ ഒരു ഹിന്ദുസ്ഥാനിസംഘത്തോടു് യാചിച്ചു കുറച്ചു ഉരിഷ്ടം സമ്പാദിച്ചു. അതു മുഴുവനും തൻെറ സ്നേഹിതനു കൊടുത്തു്, വിശന്നു തളന്നെങ്കിലും ക്ഷീണിച്ചുകുഴങ്ങിയെങ്കിലും, പരോപകാരബുദ്ധിയായ ഈ അഭിജാതൻ ആത്മതൃപ്തിനേടി. ആ സംഭവത്തെ അദ്ദേഹം ഫലിതമയമായി വിമർശിക്കുന്നു: 'കൊതികിട്ടുക' എന്നൊരു വ്യാധിപിടിപെടുമെങ്കിൽ അതു് അന്നു് അദ്ദേഹത്തിനു (റാവുവിനു) പിടിപെട്ടിരിക്കണം—എൻെറ നാക്കിൽനിന്നു് അത്രക്കു വെള്ളമൊലിച്ചുകൊണ്ടാണു് ഞാൻ ചോറു മുഴുവൻ അദ്ദേഹത്തിനുകൊടുത്തതു്." ഈ രണ്ടു സംഘങ്ങളുടെയും ചരിത്രം ജീവിതയാത്രയിൽ ഉപയോഗപ്പെടും.

സമചിത്തനും നിർമ്മത്സരമതിയുമായ ശ്രീ. വർമ്മയുടെ ഈ യാത്രാവിവരണത്തിലെ പാശ്ചാത്യരുടെ അഹംകാരം, സ്വാ

ത്ഥത, ഇന്ത്യാക്കാരോടുള്ള അവജ്ഞ തുടങ്ങിയവയെപ്പററിയുള്ള യഥാതഥമായ പരാമശം ആരുടേയും ഹൃദയത്തിൽ ക്ഷോഭം ജനിപ്പിക്കും. മരണവിപത്തിൽപ്പെട്ട യജമാനനേയും ഭൃത്യനേയും സംബന്ധിച്ച ഒരു പ്രസിദ്ധ കഥ നമുക്കുണ്ടല്ലോ; നമ്പൂതിരിയും വാലിയക്കാരനും മുങ്ങിമരിക്കുവാൻ ഭാവിച്ചപ്പോൾ യജമാനൻ ഭൃത്യനോടു കലക്കിക്കുടിക്കുവാൻ പറഞ്ഞ കഥ. ഇതൊരു ഭാവനയുടെ സന്താനം! ഇതാ ഇതിനേക്കാൾ ഭീകരവും ഗഹ്ണീയവുമായ മറെറാരു യഥാത്ഥസംഭവം. "അന്നത്തെ ബർമ്മാ ആഡിററർ ജനറൽ ഒരു സായിപ്പും അസിസ്റ്റൻറ ആഡിററർ ജനറൽ ഒരു ബംഗാളിയുമായിരുന്നു. ഈ രണ്ടുദ്യോഗസ്ഥന്മാർ ഒന്നിച്ചിരുന്നു വത്തമാനം പറയുമ്പോളായിരുന്നു ഒരിക്കൽ ഒരു വിമാനാക്രമണസൂചനയുണ്ടായതു്. അപ്പോൾ സായിപ്പിൻെറ പിന്നാലെ ബംഗാളിയും നിലവറയിലേക്കു നടന്നു. എന്നാൽ അങ്ങോട്ടുചെല്ലേണ്ടെന്നും, മാറ വല്ലയിടത്തും പോയിരിക്കണമെന്നും അദ്ദേഹത്തോടു സായിപ്പു നിർദ്ദേശിച്ചു." ഭാവനാസൃഷ്ടിയായ ആ നമ്പൂതിരിയെ പരിഷ്കാരപ്രതിനിധിയായ ഈ യഥാർത്ഥസായിപ്പു് എത്ര നിഷ്പ്രയാസം തോല്പിച്ചു! വാഹനങ്ങളിൽ തൊലിവെളുത്തവക്കു് എല്ലാ സൌകര്യവും കൊടുക്കുക, അവക്കു വേണ്ട ആഹാരസാധനങ്ങളും മററും ഇന്ത്യാക്കാരെ നിഷ്കരുണം ഉപദ്രവിച്ചു് നൽകുക എന്നിങ്ങനെയുള്ള കഠോരപ്രവൃത്തികളുടെ ഒരു ദീർഘപട്ടിക ശ്രീ. വർമ്മയുടെ കൃതിയിൽനിന്നും തയ്യാർ ചെയ്യാം. എന്തു ഫലം? നാം അഹിംസകർ! പോരെങ്കിൽ അവർ വിട്ടൊഴികയും ചെയ്തു.

ബർമ്മായിലെ ജീവിതരീതി, ജനങ്ങളുടെ സ്വഭാവം, പ്രകൃതിയുടെ സവിശേഷത, ഭൂമിയുടെ അവസ്ഥിതി എന്നിങ്ങനെ സാംസ്കാരികങ്ങളും ഭൂശാസ്ത്രപരങ്ങളും ആയ പല വിഷയങ്ങളും പ്രാസംഗികമായി പ്രതിപാദിച്ചിരിക്കുന്നതു് ഈ കൃതിയുടെ മൂല്യം വദ്ധിപ്പിക്കുന്നു. ഭൂവിലാസാനഭിജ്ഞയായ ഒരു ഗ്രാമീണസ്ത്രീ അഭയാത്ഥികൾക്കു് ഭക്ഷണം പാകംചെയ്തുകൊടുത്തതിനു് പ്രതിഫലം കൊടുക്കുവാൻ ഭാവിച്ചപ്പോൾ പണത്തിനു വേണ്ടിയല്ല, ആപത്തിൽപെട്ടവരോടുള്ള ഒരു കത്തവ്യമെന്ന നിലക്കാണു് താൻ ഇതു ചെയ്തതെന്നും, ഒരു പൈസ പോലും താൻ പ്രതിഫലം വാങ്ങുകയില്ലെന്നും, പ്രതിഫലം തരേണ്ടതു ദൈവമാണെന്നും മറുപടി പറഞ്ഞത്രെ. വണ്ടിക്കാർ ബർമ്മയിലും വണ്ടിക്കാർതന്നെ. മുപ്പതു മൈൽ പോകുന്നതിനു് ആളൊന്നിനു് 15 രൂപവച്ചു് അച്ചാരംവാങ്ങിക്കൊണ്ടു് ചില കാളവണ്ടിക്കാർ കടന്നുകളഞ്ഞു. വണ്ടിക്കാർ തമ്മിലുള്ള ലഹളയും ധാരാളമാണു്. ഒരുസമയത്തു് ലഹളയൊതുക്കാൻ കുറവടിയുമായി ഗ്രാമീണർ വന്നുചേന്നതു് അഭയാത്ഥികളെ ഭയപ്പെടുത്തി. ഭയപ്പെടാനുണ്ടായകാരണം കാട്ടുപ്രദേശങ്ങളിൽ കള്ളന്മാരുടെ ശല്യമുണ്ടെന്നുള്ള അറിവായിരുന്നു. ബുദ്ധസന്യാസികളുടെ മഠങ്ങൾ ബർമ്മയിലെ ഗ്രാമപ്രദേശങ്ങളിൽ സവ്വസാധാരണമാണു്. സന്യാസിമാക്കു് ഗ്രാമീണരുടെ ജീവിതത്തിൽ വലിയ സ്വാധീനബലമാണുള്ളതു്. "അവരുടെ അനിയന്ത്രിതമായ അധികാരം സ്ത്രീകളോടും ബാലന്മാരോടും ഉള്ള ദുനടപടികളിലേക്കു അവരിൽ ചിലരെ നയിക്കാറുണ്ടെന്നു പറയപ്പെടുന്നു."

യാത്രാമധ്യത്തിൽ കണ്ടെത്തിയ നാഗന്മാരെ ഇങ്ങനെ വണ്ണിച്ചിരിക്കുന്നു. "മലവാസികളായ നാഗന്മാരെ അവിടെ ധാരാളംകാണാമായിരുന്നു. വളത്തിയ കാതുകളും തടിച്ച ചുണ്ടുകളും കള്ളത്തരം തിളങ്ങുന്ന കണ്ണുകളും അവക്കുള്ള പ്രത്യേകതയായി

രുന്നു. ചിലർ ചില ബെനിയനും ഉടുപ്പുകളും ധരിച്ചിരുന്നു. എന്നാൽ അരയുടെ മുൻഭാഗത്തു ഒരു ചാൺ ചതുരത്തിലുള്ള ഒരു തുണി കെട്ടിത്തൂക്കിയിരുന്നതല്ലാതെ അര മുതൽ കീഴോട്ടു് എല്ലാവരും നഗ്നരായിരുന്നു. അവർ ഉടുപ്പുകളും വസ്ത്രങ്ങളും ചോദിച്ചു. സൂക്ഷിക്കണമെന്നും അവർ നല്ല മോഷ്ടാക്കളാണെന്നും ചിലർ മുന്നറിവുനൽകി."

മണിപുരത്തിലെ ആളുകളെപ്പററി ശ്രീ വർമ്മയുടെ വിവരണം മലയാളികൾക്കു് വിശേഷിച്ചും രസപ്രദമായിരിക്കും. "മണിപുരവാസികൾക്കും മലയാളികൾക്കും തമ്മിൽ വലിയ ഒരു സാമ്യം തോന്നി. സ്ത്രീകൾ വെള്ളമുണ്ടാണു് ഉടുത്തിരുന്നതു്. മററൊരു വെള്ളമുണ്ടുകൊണ്ടു് 'മുലക്കച്ച' കെട്ടിയായിരുന്നു അവർ മാറു മറച്ചിരുന്നതു്. സ്ത്രീകളും പുരുഷന്മാരും ആരോഗ്യവും വൃത്തിയും ഉള്ളവരായിരുന്നു. പുരുഷന്മാരെല്ലാവരും കുളിച്ചും ശുഭ്രവസ്ത്രം ധരിച്ചും ദേഹത്തു ധാരാളം ചന്ദനം പൂശിയും ആണു കാണപ്പെട്ടതു്. ഉയരം കുറഞ്ഞു ബലിഷ്ഠന്മാരായ അവരുടെ മുഖത്തിനു ഒരു ചതുരാകൃതിയും ചുണ്ടുകൾക്കു തടിപ്പും പ്രത്യേകം ദൎശനീയമായിരുന്നു. പണമിടപാടുകളിൽ അവർ അത്യന്തം സൂക്ഷ്മബുദ്ധി പ്രദർശിപ്പിച്ചിരുന്നു. അവരുടെ വീടുകളും പരിസരപ്രദേശങ്ങളും ചാണകം മെഴുകി വൃത്തിയായി സൂക്ഷിച്ചിരുന്നു..................."

ഇതിലെ മധുരമായ പ്രതിപാദനരീതിയും ലളിതമായ ഭാഷാശൈലിയും പേശലമതികളായ വനിതകൾക്കുപോലും ആസ്വാദ്യവും അവഗമ്യവുമായിരിക്കാനെ തരമുള്ളു. ഗ്രന്ഥത്തിന്റെ ആരംഭത്തിൽ ശ്രീ. വർമ്മ തന്റെ ഭാര്യക്കെഴുതിയ ഒരു കത്തിൽനിന്നു് കുറച്ചുഭാഗം ഉദ്ധരിച്ചിരിക്കുന്നു. ഈ കത്തിലെ വിശദമായ വിവരണരീതിയും ഭാഷണഭാഷയോടു സദൃശമായ ഭാഷാശൈലിയുംതന്നെയാണു് ഗ്രന്ഥത്തിൽ ആപാദചൂഡം കാണുന്നതു്. ഒരുപക്ഷേ ഈ വിവരണം മുഴുവനും സഹധർമ്മിണിയ്ക്കു വേണ്ടി എന്ന ഹൃദയഭാവത്തിൽ എഴുതിയതല്ലേ എന്നും സംശയിക്കാം. ഭാവനാസുഭഗങ്ങളായ വൎണ്ണനകളും മധുരങ്ങളായ ഭാവപ്രകടനങ്ങളും, ഹൃദ്യങ്ങളായ പ്രകൃതിചിത്രങ്ങളും സമർത്ഥങ്ങളായ അലങ്കാരപ്രയോഗങ്ങളും ഇതിൽ അവിടവിടെക്കാണാം. ആസ്സാംമലകൾ കടക്കുന്ന അവസരത്തിൽ ശ്രീ. വർമ്മ വൎണ്ണിക്കയാണു്: "അഗാധമായ താഴ്‌വരയുടെ വക്കിൽക്കൂടിയുള്ള ഞങ്ങളുടെ ആ നടപ്പു് നരകത്തിലെ നൂൽപാലത്തെയാണു് എന്നെ ഓർമ്മപ്പെടുത്തിയതു്." ഇങ്ങനെ ഭാവാത്മകങ്ങളായ ചില ഭാഗങ്ങൾ എടുത്തു കാണിക്കാനുണ്ടാകും. എന്നാൽ പുസ്തകം വായിച്ചു കഴിയുമ്പോൾ ഈ കൃതി കുറേക്കൂടി ഭാവപ്രധാനമാക്കാമായിരുന്നു എന്നു തോന്നിപ്പോകും.

"വിജയകരമായ പിന്മാററം" എന്ന പേരു കേട്ടാൽ ഒരു പരിഹാസപരത ഈ കൃതിയിൽ ആരോപിച്ചുപോകും. അതു് ഗ്രന്ഥകാരനു് ഉദ്ദേശമുള്ളതല്ലതാനും. എന്നു മാത്രമല്ല പ്രഥമശ്രവണത്തിൽ കേൾക്കുമ്പോഴുള്ള അർത്ഥവ്യാപ്തിയെ കവിഞ്ഞു് ഒരർത്ഥം കൂടി ഈ പേരു് വഹിക്കുന്നു എന്നു് അദ്ദേഹത്തിനു് അഭിസന്ധിയുമുണ്ടു്. അദ്ദേഹത്തിന്റെ ദുരവസ്ഥയോടു തുല്യമായ ദുർഘടതയിൽപെട്ട മററുള്ളവരെ അപേക്ഷിച്ചു് വളരെ വിഷമം കുറഞ്ഞ രീതിയിലാണു് അദ്ദേഹം സ്വഗൃഹത്തിൽ മടങ്ങിയെത്തിയതു് എന്ന പരമാർത്ഥവും ഈ പേരിൽ നിഴലിക്കുന്നു എന്നു് അദ്ദേഹത്തിനു് സങ്കല്പമുണ്ടു്. ഏതായാലും കൃതിയുടെ പ്രകൃതം ആകെക്കൂടി നോക്കിയാൽ പേരത്ര പ

ററിയില്ല എന്നു തന്നെ പറയേണ്ടിയിരിക്കുന്നു.

സംഭവസങ്കടമായ ഈ യാത്ര നീണ്ടു നീണ്ടു നിന്ന ഒന്നരമാസം ശ്രീ. വർമ്മയുടെ ജീവിതത്തിൽ സാരമായ പരിവർത്തനം വരുത്തിയിട്ടുണ്ട്. ഋജുവും ശാസ്ത്രീയവുമായ ബുദ്ധിയുടെ ഉടമസ്ഥതയുള്ള അദ്ദേഹം ജീവിതസാരം ഗ്രഹിക്കുന്നതിൽ അതിനുള്ള പരിമിതി ഒന്നരമാസത്തിനുള്ളിൽ തികച്ചും മനസ്സിലാക്കി. അദ്ദേഹം പറയുന്നു: "പരമകാരുണികനായ ഈശ്വരൻ എന്നെ കാത്തുരക്ഷിക്കുമെന്നു വിശ്വസിക്കുന്നതിനുള്ള ശ്രമവും ആയതിനുള്ള പ്രാർത്ഥനയും പരിശീലിക്കാൻ റംഗൂണിൽവച്ചുതന്നെ ഞാൻ ആരംഭിച്ചു. അപ്പോൾ ഉദിക്കും ചില സംശയങ്ങൾ. എന്നെപ്പോലെ നിസ്സഹായാവസ്ഥയിൽ ലോകത്തിൽ എത്രയോ പേർ ഉണ്ടു്. അവരെക്കാളൊക്കെ എനിക്കെന്താണു വിശേഷം? അവക്കുള്ളതുപോലെ എനിക്കും, എന്നല്ലാതെ എന്നോടൊരു പ്രത്യേകത കാട്ടുമോ? ലക്ഷോപലക്ഷം ആളുകളെ രക്ഷിക്കാതിരിക്കുന്ന ആ ശക്തി എന്നെ രക്ഷിച്ചുകൊള്ളുമെന്നു വിചാരിച്ചു സമാധാനമായി ഇരിക്കുന്നതു് പൂച്ച കണ്ണടച്ചു പാൽകുടിക്കുന്നതുപോലുള്ള ഒരു വിഡ്ഢിത്തമാകയില്ലേ? പക്ഷേ, ക്രമേണ ഞാൻ മനസ്സിലാക്കി, "ബുദ്ധിക്കതീതമായുള്ളതിനെ യുക്തികൊണ്ടളക്കാൻ നോക്കുന്നതു് മൌഢ്യമാണെന്നു്...." അതിദാരുണങ്ങളായ അനുഭവങ്ങളുടെ തീച്ചൂളയിൽ ദ്രവീഭവിച്ചു് സംസ്കാരം സമാർജ്ജിച്ച ശ്രീ. വർമ്മയുടെ ഹൃദയം സ്വകൃതിയുടെ അവസാനത്തു് ഇതാ അദ്ദേഹം പകർന്നു വെച്ചിരിക്കുന്നു:

"ഈ പ്രപഞ്ചം ഒരു മായാസമുദ്രമാണെന്നു്, മനുഷ്യജീവിതം അതിലെ ക്ഷണഭംഗുരമായ ഒരു കുമിളിമാത്രമാണെന്നും കുമിള സമുദ്രത്തെ നയിക്കുന്നു എന്നു വിചാരിക്കുന്നതു ഭ്രാന്താണെന്നും സമുദ്രത്തിലേയും പുറമേ ഉള്ളതും ആയ അപ്രമേയശക്തികൾക്കു വിധേയമായി കുമിളകളാണു് നിസ്സഹായമായി നയിക്കപ്പെടുന്നതെന്നും അഭയാർത്ഥികളിൽ പലക്കും തോന്നിയിരിക്കണം. വെള്ളിയും സ്വർണ്ണവും രൂപയും നോട്ടുകളും സ്റ്റൈലും ഫാഷനും എല്ലാം ഒരു ഉരുളച്ചോറിനോടോ ഒരു തുടം വെള്ളത്തിനോടോ ഒരു പുതപ്പിനോടോ താരതമ്യപ്പെടുത്തിനോക്കുമ്പോൾ യഥാർത്ഥത്തിൽ യാതൊരു വിലയുമില്ലാത്ത അസംബന്ധങ്ങളാണെന്നും, പരച്ഛഷണാർത്ഥം മുതലാളിത്തം വെളിയിലിറക്കിവിട്ടിരിക്കുന്ന മായാസൃഷ്ടികളാണവയെന്നും ഉള്ള നിഗൂഢവാസ്തവം, അവരിൽ ചിലക്കെങ്കിലും ബോദ്ധ്യപ്പെട്ടിരിക്കണം. നിസ്സ്വാർത്ഥമായ ഒരു സഹായം ചെയ്യുവാനുള്ള വിഷമവും ചെയ്താലുള്ള ആനന്ദവും ചെയ്യപ്പെട്ടാലുള്ള കൃതജ്ഞതയുംഎത്രമാത്രമാണെന്നുള്ളതു് പലരും മനസ്സിലാക്കിയിരിക്കണം. ഈ ഭയങ്കരമായ അനുഭവങ്ങളെങ്കിലും മനുഷ്യന്റെ സ്വാർത്ഥത്തെ ഒരു ഡിഗ്രി കുറയ്ക്കുന്നതിനോ പരോപകാരതൽപരതയുടെ വളച്ചയെ അല്പം സഹായിക്കുന്നതിനോ പ്രയോജനപ്പെട്ടിട്ടുണ്ടെങ്കിൽ........!!"

ആസ്സാംമലകളിലും ഹംസധൂളിശയ്യയിലും അനുഭവങ്ങൾ ധാരാളമുണ്ടു്, ഗുരുക്കന്മാരായ അനുഭവങ്ങൾ. മനുഷ്യനു് അവയുടെ അകത്തേയ്ക്കു നോക്കുവാനുള്ള കണ്ണാണു് തെളിയാത്തതു്. ഒരുപക്ഷേ വിശസനം കൊണ്ടുമാത്രമേ ആ കണ്ണു തെളിയുകയുള്ളായിരിക്കാം. ഈ കൃതിക്കു് പ്രചാരംനേരുന്നു!

ഗ്രന്ഥനിരീക്ഷണം

# ചങ്ങമ്പുഴസ്മാരകഗ്രന്ഥം

അനുഗൃഹീതകവിയായിരുന്ന ചങ്ങമ്പുഴ കൃഷ്ണപിള്ളയുടെ അകാലനിര്യാണം കേരള സാഹിത്യത്തിലെ ഒരു മഹാസംഭവമായിരുന്നു. സാഹിത്യകാരന്മാരെ മാത്രമല്ല, സാധാരണക്കാരെക്കൂടി ആ സംഭവം ഇളക്കിമറിച്ചു. ആരും പ്രേരിപ്പിക്കാതെ, ആരേയും ബോദ്ധ്യപ്പെടുത്താൻവേണ്ടിയല്ലാതെതന്നെ അനവധി വിലാപകാവ്യങ്ങളും സ്മരണാഞ്ജലികളും ആ സംഭവത്തിൽനിന്നും സംജാതമാകുകയും ചെയ്തു. ഈ പ്രസിദ്ധീകരണമാകട്ടെ ആദ്യത്തെ ആവേശം ആറിയതിനുശേഷം, ശാന്തമായി ചിന്തിച്ച് സംവിധാനം ചെയ്യപ്പെട്ടിട്ടുള്ള ഒരു വിശേഷാൽ പ്രസിദ്ധീകരണമാണ്. ചങ്ങമ്പുഴയുടെ ജന്മദേശമായ ഇടപ്പള്ളിയിൽ സ്ഥാപിതമായിട്ടുള്ള ചങ്ങമ്പുഴ അക്കാഡമിയാണ് ഇതിന്റെ പ്രസാധകത്വം നിർവ്വഹിച്ചിരിക്കുന്നതു്. നമ്മുടെ പ്രസിദ്ധ കവികളുടെ ജന്മദേശങ്ങളിലും കർമ്മദേശങ്ങളിലും ഇത്തരം അക്കാഡമികൾ ഇനിയും പലതും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. തിരൂരിൽ ഒരു തുഞ്ചൻ അക്കാഡമി, അമ്പലപ്പുഴയിൽ ഒരു കുഞ്ചൻ അക്കാഡമി, പല്ലനയിൽ ഒരു ആശാൻ അക്കാഡമി, ഇങ്ങനെ ചിലതൊക്കെ ഉണ്ടാവുന്നതു് വളരെ പ്രയോജനകരമായിരിക്കും. അത്തരം സ്ഥാപനങ്ങളിലൂടെ തത്തൽകവികളെപ്പററിയുള്ള നിഷ്കൃഷ്ട പഠനങ്ങൾ നിരന്തരമായി നടന്നുകൊണ്ടിരുന്നെങ്കിലേ നാം സാഹിത്യാഭിമാനികളാണെന്നു് തികച്ചും പറഞ്ഞുകൂടൂ.

ചങ്ങമ്പുഴ അക്കാഡമിയുടേയും ആദർശം ഇത്തരത്തിൽ തന്നെയാണ്. പോസ്റ്റ് ഗ്രാഡുവേററ് പഠനത്തിനുള്ള ഒരു കേന്ദ്രമായി ചങ്ങമ്പുഴ അക്കാഡമിയെ വികസിപ്പിക്കാൻ കേരളീയസഹൃദയലോകത്തിനു് കടപ്പാടുണ്ടു്. അക്കാഡമിയുടെ പരിമിതമായ വിഭവങ്ങൾ വച്ചുകൊണ്ടു് അവർ പുറപ്പെടുവിച്ചിട്ടുള്ള ഈ ഒന്നാമത്തെ വിശേഷാൽ പ്രതിയെ അതിന്റെ ഒരു മുന്നോടിയെന്നു് നമുക്കു കരുതാം. ധാരാളം ലേഖനങ്ങളും ആശംസകളും അനുശോചനങ്ങളും ചങ്ങമ്പുഴയുടെ അപ്രകാശിതങ്ങളായ ലേഖനങ്ങളും കത്തുകളും ചങ്ങമ്പുഴയെ സ്പർശിക്കുന്ന ചില കഥകളും കവിതകളും എല്ലാം ഉൾക്കൊള്ളുന്ന ഈ പ്രസിദ്ധീകരണം ആകപ്പാടെ സമ്പന്നമായിട്ടുണ്ടെന്നു് തീർച്ചയായും പറയാം. എം. ഗോപിനാഥൻ, വൈലോപ്പള്ളി, കെ. എം. ജോർജ്ജ്, വക്കം ഇവരുടെ ലേഖനങ്ങൾ പഠനങ്ങളാണ്. കാരൂർ, ഉറൂബ്, പൊട്ടയിൽ എൻ. ജി. നായർ, ഇവരുടെ ലേഖനങ്ങൾ സ്മരണകളാണ്. റാഫിയും ജെബ്ബാറും ചങ്ങമ്പുഴയെ വലംവച്ച് കഥകളാണ് നിർമ്മിച്ചിരിക്കുന്നതു്.

ഈ വിശേഷാൽപ്രതിക്കു ചില കുറവുകളില്ലെന്നില്ല. ശ്രീദേവിയുടെ ചങ്ങമ്പുഴയുടെ ഒരു സ്മരണ ഇതിനൊരലംകാരമാകുമായിരുന്നു. ചങ്ങമ്പുഴയുടെ സുപ്രധാനങ്ങളായ കൃതികളെക്കുറിച്ചു പ്രത്യേക പഠനങ്ങൾ കുറേക്കൂടി ആകാമായിരുന്നു.

---

ചങ്ങമ്പുഴ അക്കാഡമി, ഇടപ്പള്ളി. വില 1 രു 12 അണ.

ഗ്രന്ഥനിരീക്ഷണം

# തീപ്പൊരികൾ

(ഒരു സാമൂഹ്യനാടകം)

സോഷ്യലിസത്തിൽ 'കുറേശ്ശ' വിശ്വസിക്കുന്നതുകൊണ്ടു് അതിന്റെ അടിസ്ഥാനത്തിൽ എഴുതിയ ഒരു നാടകമാണിതെന്നു നാടകകർത്താവുതന്നെ പറയുന്നു. എന്നാൽ അതിനെപ്പററി അവതാരകനും നാടകകർത്താവിന്റെ ഗുരുഭൂതനും ആയ ശ്രീ. മേക്കൊല്ല പരമേശ്വരൻപിള്ള അവതാരികയിൽ ഒന്നും പറയുന്നില്ല. അദ്ദേഹത്തിന്റെ മൗനം സ്വയം വ്യാഖ്യാനിക്കുന്ന ഒന്നാണു്. അതുകൊണ്ടാണെന്നു തോന്നുന്നു, അവതാരികയിൽ ശിഷ്യവാത്സല്യം പ്രകടമായിക്കാണുന്നതു്. അതിൽ വേണ്ടുവോളം ഉപദേശങ്ങളും അടങ്ങിട്ടുണ്ടു്.

ധനികനായ പിതാവും സോഷ്യലിസ്റ്റായ മകളും; ഒരു യുവതിയെ കാംക്ഷിക്കുന്ന രണ്ടു യുവാക്കന്മാർ; ഒരു യുവാവിനെ കാംക്ഷിക്കുന്ന രണ്ടു യുവതികൾ; എന്നിങ്ങനെ പല അച്ചുകളിലിട്ട കഥാപാത്രസംഘങ്ങൾ ഇതിലുണ്ടു്. ഇവയെ കൈകാര്യം ചെയ്തിരിക്കുന്ന രീതി കുറേക്കൂടി സോഷ്യലിസ്റ്റ് അടിസ്ഥാനത്തിൽ ആകാമായിരുന്നു. ലളിതയെ സോഷ്യലിസത്തിനു വിവാഹം ചെയ്തുകൊടുത്തുകഴിഞ്ഞിരിക്കുന്നതിനാൽ സുധാകരൻനായക്കു വിമലയെ വിവാഹം ചെയ്തുകൊള്ളാമായിരുന്നു. അങ്ങനെയായിരുന്നെങ്കിൽ സോഷ്യലിസത്തിന്റെ ഐക്യമുന്നണി ബലപ്പെടുത്താൻ കഴിയുമായിരുന്നു. അഥവാ, സോഷ്യലിസത്തെ മാത്രമേ പ്രേമിക്കുകയുള്ളു എന്നു സുധാകരൻനായക്കു നിർബന്ധമുള്ള സ്ഥിതിക്കു് രണ്ടുപേരേയും ഭാര്യാപദവികൊടുത്തു് അനുഗ്രഹിക്കുകയെങ്കിലും ചെയ്യാമായിരുന്നു. അതു നില്ക്കട്ടെ.

നാടകകർത്താവിൽ ഉദിച്ചുയരുന്ന സാഹിത്യവാസനയുടെ ഒരു രശ്മി ഈ നാടകത്തിന്റെ ഒരു ഒഴിഞ്ഞമൂലയിൽ തെളിഞ്ഞുകാണുന്നുണ്ടു്. അതു പ്രൊഫ്സറിനു സുധാകരനോടുള്ള വാത്സല്യമാണു്. ഇൻഡ്യൻ നാഷണൽകാൺഗ്രസ്സ് ബ്രിട്ടീഷ്ഗവണ്മെൻറുമായി പടവെട്ടിക്കൊണ്ടിരുന്ന കാലത്തു വിദ്യാർത്ഥിബഹളങ്ങളും ഉണ്ടായിക്കൊണ്ടിരുന്നല്ലോ. അങ്ങനെയുള്ള ഒരു സന്ദർഭത്തിൽ, വിദ്യാർത്ഥികളുടെ നേതാക്കന്മാരെ കണ്ടുപിടിച്ചുകൊടുക്കണമെന്നു് ഇംഗ്ലീഷുകാരനായ പ്രിൻസിപ്പാളിനോടു ഗവൺമെൻറ് ആവശ്യപ്പെടുകയുണ്ടായി. അതിനു പ്രിൻസിപ്പാളിന്റെ മറുപടി ഇതായിരുന്നു!—"എന്റെ ശിഷ്യന്മാരുടെമേൽ

പി. ററി. നായർ ബി. എസ്സ് സി., പെരുമ്പളം, തിരുവാമ്പടി.

വില രു. 1 ണ. 4

പക്ഷെ ചങ്ങമ്പുഴ അക്കാഡമിക്കാരെ നാം ഉത്സാഹിപ്പിക്കുകയാണെങ്കിൽ ഇനിയും ഇത്തരം പഠനങ്ങൾ അവർ പുറപ്പെടുവിക്കാതിരിക്കയില്ല. ശ്രീ പോട്ടയിൽ എൻ. ജി. നായരുടെ ഉത്സാഹമാണു് ഈ വിശേഷാൽപ്രതിയ്ക്കു് ഇപ്പോഴെങ്കിലും ദിവാകരസ്പർശം ലഭിക്കാൻ ഇടയാക്കിയതു്.

എസ്സ്. ജി.

ഗ്രന്ഥനിരീക്ഷണം

# തളിരുകൾ

(ചെറുകഥാസമാഹാരം)

ഇതിൽ ഏഴു ചെറുകഥകൾ അടങ്ങിയിരിക്കുന്നു. കഥാകൃത്തുകൾ, ശ്രീമാന്മാർ വി. എൻ, വി. ഗോപിനാഥ്, പി. ആർ. ദാസ്, എ. കെ. ശങ്കരനാരായണൻ, കെ. രവീന്ദ്രൻ എന്നീ വിദ്യാർത്ഥികളാണ്. കഥാവസ്തുക്കളുടെ പട്ടിക:—(1) വിശ്വസിച്ചു വരിച്ച ഭാര്യ വ്യഭിചാരിണിയാണെന്നു കണ്ടപ്പോൾ ഭർത്താവ് അവളെ വധിക്കുന്നു. (2) അവിവാഹിതയായ ഒരു യുവതി, ഗർഭവതിയായിത്തീർന്നതിനെ തുടർന്നു കുറെ ആത്മഹത്യകളും കൊലപാതകങ്ങളും നടക്കുന്നു. (3) നല്ലവനായ ഒരു തൊഴിലാളിക്ക് ഉണ്ടാകുന്ന കഷ്ടപ്പാടു കണ്ടിട്ടു പണക്കാരനായ മുതലാളി മടിശ്ശീല തുറക്കുന്നില്ല. (4) പ്രണയവിഷയത്തിൽ ആഗ്രഹിച്ചതു കിട്ടാഞ്ഞതിൽ ഒരു യുവാവു ക്ഷയംപിടിച്ചു മരിക്കുന്നു. (5) മാന്ത്രികവിദ്യകൊണ്ടു ഫലസിദ്ധിയുണ്ടാക്കിത്തരാമെന്നു പരസ്യം ചെയ്തു ജനങ്ങളെ ആകർഷിക്കുന്നതായാൽ ഒരു നല്ല ഉപജീവനമാർഗ്ഗം തുറന്നുകിട്ടുമെന്ന് ഒരു ചെറുപ്പക്കാരൻ കണ്ടുപിടിക്കുന്നു. (6) ഒരു ശുദ്ധനായ ഡാക്ടർ കയ്യിൽനിന്നു പണം ചിലവുചെയ്തു രക്ഷിച്ച ഒരു ദരിദ്രബാലൻ പിന്നീടു ഡാക്ടരുടെ മേലുദ്യോഗസ്ഥനാകുമ്പോൾ പണ്ടത്തെ കാര്യമൊന്നും വകവയ്ക്കുന്നില്ല. (7) ഒരു തീവണ്ടിയപകടംകൊണ്ടു സംഭവിച്ച ഓർമ്മക്കേടുനിമിത്തം ഒരു സ്ത്രീ പുതിയ ഒരു ജീവിതം തുടങ്ങി ഒരാളെ വിവാഹം ചെയ്യുകയും, പിന്നീടു തീവണ്ടിയപകടത്തിൽ കൂടെയുണ്ടായിരുന്ന ആളെ കാണുമ്പോൾ—അതു പണ്ടത്തെ കാമുകനോ, സ്നേഹിതനോ ആയിരിക്കാം—പഴയ ഓർമ്മ വീണ്ടും വന്നു് പുതിയ ജീവിതത്തിന്റെ കഥ മറക്കുകയും ചെയ്യുന്നു.

ഈ കഥകൾ വിദ്യാർത്ഥികളുടേതാണെന്നു പ്രകാശകന്മാർ അവരുടെ പ്രസ്താവനയിൽ എടുത്തുപറഞ്ഞിരിക്കുന്നതു ശ്രദ്ധേയമാണ്. അതുകൊണ്ടു കഥാവസ്തുവിലും കഥാഘടനയിലും ഉള്ള ന്യൂനതകൾക്ക് ഉത്തരവാദി കഥാകൃത്തുക്കളുടെ പ്രായമായിരിക്കാനാണെളുപ്പം; അല്ലാതെ സാഹിത്യവാസനയുടെ കുറവായിരിക്കണമെന്നില്ല. വാത്സല്യപൂർവമായ ഒരു പ്രോത്സാഹനം അവർ അർഹിക്കുന്നുണ്ട്.

മഹാത്മാ പബ്ലിഷിംഗ് ഹൗസ്, തൃശ്ശൂർ. വില രൂ. 1

ചാരവൃത്തി അനുഷ്ഠിക്കുവാനല്ല ഞാൻ ഈ രാജ്യത്തേക്കു പോന്നിട്ടുള്ളതു്." ഏതാണ്ട് അങ്ങനെയുള്ള മഹത്വത്തിന്റെ ഒരു കണിക പ്രൊഫസർ സുകുമാറിൽപൊഴിക്കുവാൻ നാടകകർത്താവിനു സാധിച്ചിട്ടുണ്ട്. അതിൽ പിടിച്ചു നാടകം വളർത്തിക്കൊണ്ടുപോയിരുന്നെങ്കിൽ നമുക്കു 'തീപ്പൊരിക'ളെക്കാൾ മനോഹരവും നാടകകർത്താവിനു സോഷ്യലിസത്തിലുള്ള 'കുറേശ്ശ' വിശ്വാസത്തിനു് അനുയോജ്യവും ആയ ഒരു കാവ്യം ലഭിക്കുമായിരുന്നു.

ഒരു സമാധാനമുണ്ട്; അങ്ങനെയുള്ള സന്ദർഭം നഷ്ടപ്പെട്ടുപോയിട്ടില്ല; ആ സന്ദർഭം പ്രതീക്ഷിച്ചുകൊള്ളുന്നു.

ആർ. എൻ.

# തുടിക്കുന്ന താളുകൾ

മണ്ണിൽനിന്നു്, ഉയരണോ, വൈദ്യശാലയിൽ, മാംസകാമുകന്മാർ, നാലുവേലികൾ, തിരിച്ചുവന്നില്ല, തുറമുഖത്തു്, പരിവൎത്തനം, മഞ്ഞു്, ബലിത്തറയിൽ, ഒഫീലിയ, ഒരുപരാതി, കറുപ്പുംവെളുപ്പും, രണ്ടു തള്ളമാർ; തുടിക്കുന്ന താളുകൾ എന്നിങ്ങനെ പതിനഞ്ചു കാവ്യശകലങ്ങളുടെ സങ്കലിതരൂപമാണു് തുടിക്കുന്ന താളുകൾ.

പരിവൎത്തനേച്ഛുവായ ഒരു മനുഷ്യസ്നേഹിയുടെ തുടിക്കുന്ന ഹൃദയം ഈ ഗാനകൃതികളിൽ ഉടനീളം പ്രതിഫലിയ്ക്കുന്നുണ്ടെന്നുള്ളതിനു സംശയമില്ല. അവതാരികയുടേയും മുഖവുരയുടേയും സ്ഥാനത്തു് അർത്ഥപുഷ്കലമായ ഒരു സമർപ്പണം മാത്രമാണു് ഇതിൽ കാണുന്നതു്. അനുവാചകഹൃദയങ്ങളെ ആകർഷിക്കുവാനുള്ള ശക്തിയും നിപുണതയും അതിനു വേണ്ടുവോളമുണ്ടുതാനും. അതിന്റെ രത്നച്ചുരുക്കം ഇതാണു്:—

കടലിനടിയിൽനിന്നു മുത്തുകൾ മുങ്ങിവാരാൻ ആളുകളെ ആവശ്യപ്പെട്ടുകൊണ്ടു ഗവണ്മെൻറു പരസ്യംചെയ്തു. അനേകംപേർ അപേക്ഷിച്ചു. ആഫീസർ അവരുടെ പൂർവ്വപരിചയത്തെക്കുറിച്ചു ചോദിച്ചപ്പോൾ ഒരാൾ പറഞ്ഞു:—

"ഞാൻ കിണററിൽവീണ തൊട്ടികൾ മുങ്ങിയെടുത്തിട്ടുണ്ടു്. വെള്ളപ്പൊക്കത്തിൽ നീന്തിനീന്തി തടിപിടിച്ചിട്ടുണ്ടു്. കുടിച്ചു ചത്തവരുടെ ശവശരീരങ്ങൾ മുങ്ങിയെടുത്തിട്ടുണ്ടു്. സ്വൎണ്ണഖനിയിലും കൽക്കരിഖനിയിലും ജോലി ചെയ്തിട്ടുണ്ടു്. ഒരിക്കൽ ഖനി ഇടിഞ്ഞു ഞാൻ മണ്ണിനടിയിലായെങ്കിലും നുഴഞ്ഞുനുഴഞ്ഞു വെളിയിൽ വന്നു; കേടുപാടുകൂടാതെ."

---

നാടകത്തിൽ "സീൻ ജോടിക്കു"ന്നതുപോലെ കഥയ്ക്കു് ഒരു കേവണമുണ്ടാക്കുന്നതിനു്—അന്തരീക്ഷം സൃഷ്ടിക്കുന്നതിനു്—ഈ യുവസാഹിത്യകാരന്മാൎക്കു കഴിഞ്ഞിട്ടുണ്ടു്. അതു് മിക്കവാറും എല്ലാ കഥകളിലും പ്രകൃതിയുടെ ചില രമണീയഭാവങ്ങളെ ആവിഷ്കരിച്ചുകൊണ്ടുള്ളവയുമാണു്. രണ്ടു കൂട്ടുകാർ—അവർ ഇരിപ്പിടത്തിനു് ഉപയോഗിക്കുന്ന ഒരു പാറക്കെട്ടു്—ചുററും ഒഴുകുന്ന ഒരു നീരാഴി—സൂൎയ്യാസ്തമനം—ചന്ദ്രോദയം—എന്നിത്യാദി, അല്ലെങ്കിൽ, പെട്ടെന്നു മറഞ്ഞുതെളിയുന്ന ചന്ദ്രൻ—ഏകാകിയെ പിൻതുടരുന്ന നിഴൽ—അലയുന്ന ഭ്രാന്തൻ—മുതലായവ. അദ്ധ്യാപകന്മാർ പ്രേമമെന്തെന്നു് അറിയാത്തവരാണെന്നും, എന്നാൽ ഏറെത്താമസിയാതെ അതിനെപ്പററി അറിഞ്ഞു് അപകടത്തിൽപെടുമെന്നുള്ള ഒരു ധ്വനിയും കൂടി ഒരു കഥയിലുണ്ടു്. അതെ: ഇക്കൂട്ടൎക്കു സൗകൎയ്യമായും വഴിഞ്ഞൊഴുകുന്ന വിദ്യാൎത്ഥിനികളെ നോക്കി കാർ—ത്തേജിന്റെ ചരിത്രവും ന്യൂട്ടന്റെ നിയമങ്ങളുമല്ലാതെ യാതൊന്നും പറയാനില്ല; നേരേമറിച്ചു് ഇത്തരം സന്ദർഭങ്ങളിൽ അല്പം മനുഷ്യത്വത്തോടുകൂടി പെരുമാറുന്ന യുവവിദ്യാൎത്ഥികളോടു് അവർ കയൎക്കുകയും ചെയ്യും!

ഗ്രന്ഥത്തിന്റെ മുദ്രണത്തിൽ സംഭവിച്ചിട്ടുള്ള ചില പ്രമാദങ്ങൾ അടുത്തപതിപ്പിൽ ഒഴിവാക്കിക്കൊള്ളുമെന്നു പ്രതീക്ഷിക്കാം.

ആർ. എൻ.

അയാൾ തെരഞ്ഞെടുക്കപ്പെട്ടു. എന്തിന്? കിരീടങ്ങൾക്കു മോടിപിടിപ്പിക്കാനും പണക്കാരികളുടെ കഴുത്തിലണിയാനുമുള്ള രത്നങ്ങൾക്കുവേണ്ടി.

അവനെ യന്ത്രക്കൂട്ടിൽ കയററി കടലിലേക്കു താഴ്ത്തി. അവൻ പിന്നെ പൊങ്ങിവന്നില്ല. കാരണം? യന്ത്രം ശാസ്ത്രീയമായി നിർമ്മിച്ചതല്ലായിരുന്നു.

അവൻെറ അവസാനത്തെ വീർപ്പ് കുമിളകളായി പൊന്തിവന്നു.

ആ കുമിളകൾക്കു ഈ കൃതി സമർപ്പിക്കുന്നു.

ഈ പ്രതിച്ഛായാപ്രകാശനത്തിൽനിന്നു, അദ്ധ്വാനിക്കുന്ന തൊഴിലാളികൾ തകർന്നുകൊണ്ടിരിക്കയാണെന്നും, ഈ ദുരവസ്ഥ നീക്കാൻ ഒരു പരിവർത്തനം അപരിഹാര്യമാണെന്നുമാണ് കവി സമർത്ഥിക്കുന്നതു്. ഈ സമത്ഥനത്തിൻെറ ഘടകങ്ങളാണ് തുടിക്കുന്ന താളുകളിലെ ഓരോ കവിതയും.

പഞ്ചാംപാടുന്ന ഇന്നത്തെ സാധാരണ പുരോഗമനകൃതികളെ അപേക്ഷിച്ച് ഈ ലഘുകാവ്യത്തിനു ദർശനീയമായ ഒരു പുതുമയുണ്ടു്. വികാരവിചാരങ്ങളെ ഇളക്കി മറിക്കുവാനുള്ള കലാവിരുതും.

"ധീരനാംകൃഷീവലൻ കാലദോഷത്തെ-
ജ്ജയി-
ച്ചാരചിച്ചീടുംപുത്തൻ ശാസ്ത്രത്തിൻ
യുഗംനാളെ."
(മണ്ണിൽനിന്നു്)

"ഒടിഞ്ഞമണ്ടൻകുടക്കെട്ടമായയാളിരു-
ന്നൊടിയാൻ കുടകളോടോതുന്നപോലേ
തോന്നും."
(വൈദ്യശാലയിൽ)

"പടരുംന്തുററാണ്ടിൻെറ പൊട്ടിയ
ചില്ലിൽക്കൂടി-
പ്പകലിൻവെട്ടം ചോൻചോൻപോ-
യിടുംമുന്നേ,
കണ്ടതാണിക്കേരളം,നിറവാനത്തിൻനിറം
ചെണ്ടണിഞ്ഞതാംപുത്തൻമാവേലി
മലയാളം."

ഇത്യാദി ഈരടികൾ ഈ യുവകവി ഒരു വാസനാസമ്പന്നനാണെന്നു വിളിച്ചു പറയുന്നുണ്ടു്.

എന്നാൽ, സാമുദായിക ദൃശ്യങ്ങളെ യഥാതഥമായി വർണ്ണിച്ചതുകൊണ്ടുമാത്രം, ഗ്രന്ഥകാരൻ സ്വപ്നംകാണുന്ന പരിവർത്തനം സംഭവിക്കാൻ പ്രയാസമാണ്. കർത്തവ്യം കാണിച്ചുകൊടുക്കുവാൻകൂടി നിപുണനാവണം കവി. അതു് 'മാംസകാമുകന്മാ'രോടു പകവീട്ടുന്ന പുംശ്ചലിയുടെ (ഈ പുസ്തകത്തിലെ ഒരു കൃതി) മരുന്നുകൊണ്ടായിരിക്കരുതെന്നു മാത്രം.

പ്രോത്സാഹനാർഹനായ ശ്രീ. ബാലനെ സാഹിത്യക്ഷേത്രത്തിലേക്കു ഞങ്ങൾ സസന്തോഷം സ്വാഗതംചെയ്യുന്നു.

സി. എൻ.

# അഭിപ്രായത്തിനു വന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ്

| നംബർ. പേരു്. | ഗ്രന്ഥകർത്താവു്. | വില രൂ. | ണ. | സ. |
| --- | --- | --- | --- | --- |
| 1. മാതൃസ്മരണ | സി. എ. ജോസഫ് | 0 | 8 | 0 |
| 2. വനഗായകൻ | ജി | 1 | 4 | 0 |
| 3. ട്യൂഷൻമാസ്റ്റർ | കെ. എസ്. കൃഷ്ണപിള്ള | 1 | 0 | 0 |
| 4. സ്വർണ്ണപ്രകാശം | ഡാ. പങ്കുണ്ണിനായർ | 1 | 4 | 0 |
| 5. ജീവിതയാത്ര | തിക്കുറിശ്ശി | 1 | 0 | 0 |
| 6. സി. വി. രാമൻ | എസ്. പരമേശ്വരൻ | 1 | 0 | 0 |
| 7. വിജയകരമായ പിൻമാററം | പി. കെ. രാജരാജവർമ്മ | 1 | 8 | 0 |
| 8. ഉയരുന്ന യവനിക | സി. ജെ തോമ്മസ് | 1 | 8 | 0 |
| 9. ശ്രീരേഖ | വൈലോപ്പിള്ളിൽ ശ്രീധരമേനോൻ | 1 | 4 | 0 |
| 10. നാം കാടന്മാരാണു് | കിഷൻചന്ദർ | 1 | 0 | 0 |
| 11. ഒഴിവുകാലം | പോഞ്ഞിക്കര റാഫി | 1 | 0 | 0 |
| 12. ശമരി | വിദ്വാൻ കെ. കെ. മാധവപ്പണിക്കർ | 0 | 12 | 0 |
| 13. ഇൻഡ്യയുടെ മറുപടി | നാഗവള്ളി ആർ. എസ്. കുറുപ്പ് | 0 | 12 | 0 |
| 14. ഗാനചിത്രങ്ങൾ | കെ. പി. ബി. പാട്യം | 0 | 12 | 0 |
| 15. വേശ്യാസ്ത്രീ | സി.എ. നാരായണൻഎഴുത്തച്ഛൻ | 1 | 0 | 0 |
| 16. പനമ്പിള്ളിഗോവിന്ദമേനോൻ | ആചാര്യൻ | 1 | 8 | 0 |
| 17. ശ്രീമണികണ്ഠോപാഖ്യാനം | സി. എൻ. കൃഷ്ണപിള്ള | 0 | 8 | 0 |
| 18. സുവിശേഷസുഭാഷിതം | പൂവംവെട്ടം ജേക്കബ്‌വൈദ്യൻ | 1 | 0 | 0 |
| 19. തോപ്പിലെ നിധി | കെ. എ. ദാമോദരമേനോൻ | 1 | 8 | 0 |

# ഗ്രന്ഥശാലാസംഘം വാർത്തകൾ

## ൧൧൭-ലെ വാർഷികറിപ്പോർട്ട്

(തുടർച്ച)

### മൂന്നാമത്തു ഭരണസമിതിയോഗം

15–10–50–ൽ ശ്രീ. എൻ. പി. വർഗ്ഗീസ് എം. എൽ. എ–യുടെ അദ്ധ്യക്ഷതയിൽ സംഘം ആഫീസിൽവച്ചു 3–മണിക്കു് കൂടി. 10 അംഗങ്ങൾ ഹാജരുണ്ടായിരുന്നു. പ്രവർത്തനറിപ്പോർട്ടും 125–ലെ വരവുചെലവു കണക്കും സംഘം വാർഷികറിപ്പോർട്ടും അംഗീകരിച്ചു.

1950–51–ലേക്കുള്ള ലൈബ്രറി ഗ്രാൻറു തുക വർദ്ധിപ്പിക്കുന്നതിനും കാലതാമസം കൂടാതെ വിതരണം നടത്തുന്നതിനും ആവശ്യമായ നടപടികൾ സ്വീകരിക്കുന്നതിനു നിശ്ചയിച്ചു. യൂണിയൻ പ്രവർത്തനം സംബന്ധിച്ചു് പ്രവർത്തകസമിതി പാസ്സാക്കിയ തീരുമാനങ്ങൾ അംഗീകരിച്ചു. സംഘം രക്ഷാധികാരി ഫീസ് 1000 രൂപയായും ഉപരക്ഷാധികാരി ഫീസ് 500 രൂപയായും വർദ്ധിപ്പിക്കുന്നതിനും തീരുമാനിച്ചു. പൊതുയോഗം താമസിയാതെ നടത്തുന്നതിനു തീരുമാനിച്ചു.

### നാലാമത്തു ഭരണസമിതിയോഗം

വൈസ്പ്രസിഡൻറു ശ്രീ. സി. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ സംഘം ആഫീസിൽവച്ചു് 22–10–50–ൽ 4 മണിക്കു കൂടി. 11 അംഗങ്ങൾ ഹാജരുണ്ടായിരുന്നു. 1126 ചിങ്ങം മുതൽ 7½ മാസത്തെ ബഡ്ജറു പാസ്സാക്കി. ഗ്രന്ഥശാലപ്രസ്ഥാനത്തിൻെറ വികസനത്തിനു ആവശ്യമായ പ്രൊസീഡിംഗ്സ് ഉടനടി ലഭിക്കത്തവിധത്തിൽ വേണ്ട നടപടികൾ സ്വീകരിക്കുന്നതിനു നിശ്ചയിച്ചു.

### പ്രവർത്തകസമിതി യോഗങ്ങൾ

റിപ്പോർട്ടുവർഷത്തിൽ 25 പ്രവർത്തകസമിതി കൂടിയിട്ടുണ്ടു്. മാസംതോറുമുള്ള കണക്കുകൾ അംഗീകരിക്കുക, ഓർഗനൈസറന്മാരുടെ പ്രവർത്തനറിപ്പോർട്ടുകൾ പരിശോധിക്കുക, ഗ്രന്ഥശാലകളെ അംഗമായി ചേർക്കുക, സർവ്വോപരി സംഘത്തിൻെറ ദൈനംദിനമുള്ള ഭരണത്തിനു ആവശ്യമുള്ള കാര്യങ്ങൾ നിർവ്വഹിക്കുക മുതലായവയാണു പ്രവർത്തകസമിതിയുടെ പ്രധാന ജോലികൾ.

### വനമഹോത്സവം

ഗവണ്മെൻറിൽനിന്നും ലഭിച്ച നിർദ്ദേശമനുസരിച്ചു് വനമഹോത്സവം പ്രമാണിച്ചു് ഒരു സാർവ്വദേശീയവാരം ഗ്രന്ഥശാലക്കാർ ആഘോഷിക്കണമെന്നു അപേക്ഷിക്കുകയും അതനുസരിച്ചു് മിക്ക ഗ്രന്ഥശാലകളും ഫലപ്രദമായ വിധത്തിൽ വനമഹോത്സവം ആചരിച്ച വിവരം ഇവിടെ അറിയിക്കുകയും ചെയ്തിട്ടുണ്ടു്.

## സഹായധനം

നൂറനാട്ടലപ്രസി-സാനിട്ടോറിയം ലൈബ്രറിക്കു് 20 രൂപാ സംഘത്തിൽനിന്ന ഗ്രാൻറു് അനുവദിച്ചു.

## അംഗീകരണയോഗ്യത

മേലാൽ ഗവൺമെൻറു ഗ്രാൻറു ലഭിക്കുന്നതിനും സംഘത്തിൽ അംഗമാക്കുന്നതിനുമുള്ള സാമാന്യ യോഗ്യത താഴെ പറയുന്നവിധത്തിൽ നിശ്ചയിക്കുകയുണ്ടായി.

500 പുസ്തകം ഉണ്ടായിരിക്കണം; ഇതിൽ 250 പുസ്തകം സംഘം നൽകുന്ന പുസ്തകലിസ്റ്റിൽ ഉൾപ്പെട്ടതായിരിക്കണം. കുറഞ്ഞ പക്ഷം 3 ദിനപ്പത്രങ്ങളും 3 വാരികകളും 1 മാസികയും ഉണ്ടായിരിക്കണം. I അലമാര, 1 മേശ, 2 ബഞ്ചു് എന്നീ ഉപകരണങ്ങളെങ്കിലും ആവശ്യമാണു്.

ഈ നിലപോലും സിദ്ധിച്ചിട്ടില്ലാത്ത വായനശാലകളെ വേണ്ടവിധം അഭിവൃദ്ധിപ്പെടുത്തുന്നതിനുള്ള ഉത്തരവാദിത്വത്തിന്റെ പങ്കു് സംഘവും വഹിക്കുന്നതാണു്. ഗ്രന്ഥശാലകളുടെ സാമാന്യനില ഉയർത്തുന്നതിനും അനാവശ്യമായ മത്സരങ്ങൾ കഴിയുന്നത്ര തടയുന്നതിനുമാണു് കമ്മിററി ഇപ്രകാരം ഒരു തീരുമാനം ചെയ്തിട്ടുള്ളതു്. ഒരു കരയിൽത്തന്നെ അടുത്തടുത്തു പുതിയ ലൈബ്രറികൾ രൂപീകരിച്ചു് അവ സംഘടിപ്പിക്കുന്നതിനു ജനങ്ങൾ മാത്സര്യം പ്രകടിപ്പിച്ചു വരുന്നുണ്ടു്. ഇങ്ങനെ അടുത്തടുത്തു വായനശാലകൾ ഉണ്ടാകുന്നതു തല്ക്കാലപരിതസ്ഥിതികളിൽ അവയുടെ ആരോഗ്യപരമായ വളർച്ചക്കു് ഹാനികരമാണെന്നു് അനുഭവമുള്ളതിനാൽ ഏതാനും കാലത്തേക്കു് ഒരു കരയിൽ ഒന്നിൽ കൂടുതൽ വായനശാലകൾ സംഘടിപ്പിക്കാതിരിക്കുന്നതിനു നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്.

സംഘത്തിന്റെ ശ്രമഫലമായി ഇമ്മാതിരി അടുത്തടുത്തും മാത്സര്യത്തിലും നടന്നുവന്ന പല ലൈബ്രറികളെ സംയോജിപ്പിച്ചു് അവയെ പുരോഗമിപ്പിച്ചിട്ടുണ്ടു്.

ഗ്രന്ഥശാലകളുടെ ക്രമപ്രവൃദ്ധമായ പുരോഗതിക്കു് ഒരിക്കൽ തെരഞ്ഞെടുക്കുന്ന കമ്മിററിക്കാരും സെക്രട്ടറി തുടങ്ങിയ ഭാരവാഹികളും ഏകോപിച്ചു് നിശ്ചിതകാലമത്രയും തുടന്നു പ്രവത്തിക്കുന്നതു ആവശ്യമാണു്. അതിലേക്കു് അതാതു കരയിലുള്ള എല്ലാവിധ ആളുകളുടേയും സഹകരണം സമ്പാദിക്കുന്നതിൽ ഗ്രന്ഥശാലാപ്രവത്തകരുടെ സവിശേഷമായ ശ്രദ്ധ പതിയേണ്ടതാണെന്നു അനുസ്മരിപ്പിക്കുന്നു.

## മററു നിവേദനങ്ങൾ

റൂറൽ ലൈബ്രറികൾ, വില്ലേജ്യൂണിയൻ ലൈബ്രറികൾ, പിന്നോക്കസമുദായസംരക്ഷണവകുപ്പിൽനിന്നും നടത്തുന്ന ലൈബ്രറികൾ എന്നിവ സംഘവുമായി സംഘടിപ്പിച്ചു് നടത്തത്തക്കവിധത്തിൽ ഗവൺമെൻറിൽ തുടരെത്തുടരെ നിവേദനം നടത്തിയിട്ടും ഇതുവരെ തീരുമാനമായിട്ടില്ല.

ക്ലിപ്തമായ കാലാവധിക്കുള്ളിൽ കെട്ടിടം തീർത്തുകൊള്ളാമെന്ന കരാറിന്മേൽ സ്വന്തസ്ഥലം ഇല്ലാത്ത ലൈബ്രറികൾക്കുവേണ്ടി പുറംപോക്കു സ്ഥലം പതിച്ചുകിട്ടണമെന്നു സംഘം അപേക്ഷിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെയുള്ള അപേക്ഷകളെപ്പററി ഗവൺമെൻറു ചിലപ്പോൾ അനുകൂലമായ തീരുമാനം ചെയ്യാറുണ്ടെങ്കിലും ഈ വിഷയത്തിൽ വേണ്ടുവോളം

സഹായം നൽകുന്നില്ലെന്നു ഖേദപൂർവ്വം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഗ്രാമീണജനങ്ങൾക്കു വേണ്ട വിജ്ഞാനം നൽകുന്നതിന് ഗവണ്മെൻറ് ഗസററ് തുടങ്ങിയ ഗവണ്മെൻറ് പ്രസിദ്ധീകരണങ്ങൾ സൗജന്യമായി നൽകണമെന്നു അപേക്ഷിച്ചതിൻെറ ഫലമായി "ട്രാവൻകൂർ–ഇൻഫർമേഷൻ" എന്ന പ്രസിദ്ധീകരണം സൗജന്യമായി അനുവദിച്ചിട്ടുണ്ട്. എന്നാൽ ഇപ്പോൾ ആ പ്രസിദ്ധീകരണം നിറുത്തിയിരിക്കയാണ്. തൽസ്ഥാനത്തുണ്ടാകുന്ന പുതിയ പ്രസിദ്ധീകരണം സൗജന്യമായി ലഭിക്കുന്നതാണ്. ഇപ്പോൾ പ്രസിദ്ധപ്പെടുത്തിയ ഒന്നാംവർഷം, കമ്മ്യൂണിസ്ററ് ആക്രമണം എന്നിവ സൗജന്യമായി ലഭിച്ചിട്ടുണ്ട്. പൊതുജനാരോഗ്യം തുടങ്ങിയ പ്രസിദ്ധീകരണങ്ങൾ ലൈബ്രറികൾക്കു അയച്ചുകൊണ്ടിരിക്കുന്നു.

ഒരു ലൈബ്രറി ആക്റ്റ് നടപ്പിലാക്കുന്നതിനും ലൈബ്രേറിയന്മാർക്കു ഒരു പരിശീലനക്ലാസ് ഏർപ്പെടുത്തുന്നതിനും വേണ്ട പരിപാടികൾ സംഘം തയ്യാറാക്കിവരുന്നു.

ആണ്ടുതോറും ഗാന്ധിജയന്തികൊണ്ടാടിയും ഗ്രന്ഥശാലാവാരം ആഘോഷിച്ചും വായനശാലകൾ പൊതുജനങ്ങളുടെ സാംസ്കാരികവശത്തെ ഉണർത്തുകയും ഗ്രന്ഥശാലകൾക്കു ധനപരമായ അഭിവൃദ്ധിവരുത്തുകയും ചെയ്യേണ്ടതു് ആവശ്യമാണെന്നു സംഘം കരുതുന്നു.

സംസ്ഥാനത്തെ ഗ്രന്ഥശാലാപ്രസ്ഥാനത്തെ തിരുവനന്തപുരം പബ്ലിക് ലൈബ്രറിയുമായി സംഘടിപ്പിക്കുന്നതിനും അതിനും ആവശ്യമായ ഒരു പദ്ധതി തയ്യാറാക്കുന്നതിനും ഗവർമ്മെൻറിൽനിന്നും നിയമിച്ച കമ്മററിയിൽ സംഘത്തിൻെറ പ്രധാന സാരഥ്യം വഹിക്കുന്ന രണ്ടു ബഹു: മെമ്പറന്മാർ ഉള്ളതു് നമുക്കു ആശ്വാസകരമാണ്. അവർ സംഘം വൈസ് പ്രസിഡൻറന്മാരാണ്.

രാജ്യഭരണത്തിൻെറ പലവിധ വൈഷമ്യഘട്ടത്തിൽകൂടിയും നമ്മുടെപ്രസിഡൻറ് സംഘപ്രവർത്തനത്തിൽ ശുഷ്കാന്തി പ്രദർശിപ്പിക്കുകയും കഴിയുന്നത്ര ഓരോ വായനശാലയും സന്ദർശിച്ച് അഭിവൃദ്ധിപ്പെടുത്തുന്നതിൽ താല്പര്യം പ്രകടിപ്പിക്കുകയും ചെയ്തുവരുന്നതിൽ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ബഹുമാന്യസുഹൃത്തുക്കളെ! ഇന്നുലോകം പലവിധമായ അസ്വസ്ഥതയിൽകൂടി മുന്നോട്ടു പ്രയാണം ചെയ്തുകൊണ്ടിരിക്കയാണല്ലോ. ഈ പരീക്ഷണഘട്ടത്തിൽ സാംസ്കാരികപ്രവർത്തകരായ നാം സ്നേഹത്തിൻേറയും ഐക്യത്തിൻേറയും സന്ദേശവാഹകരായി നിസ്വാർത്ഥസേവനം അനുഷ്ഠിക്കുന്നതിനു ശക്തരാകട്ടെ.

ജയ്ഹിന്ദ്.

തിരുവനന്തപുരം
23—10—1950.

കമ്മിററിക്കുവേണ്ടി
പി. എൻ. പണിക്കർ
ജനറൽസെക്രട്ടറി.

## ഗ്രന്ഥശാലാപ്രവൎത്തകരുടെ ശ്രദ്ധയ്ക്കു്

1950-51-ലേയ്ക്കുള്ള ഗ്രാൻറപേക്ഷ, 1950 ഏപ്രിൽ മുതൽ ഡിസംബർ വരെയുള്ള ക്വാട്ടർലിമാസാന്ത്യസ്റ്റേററുമെൻറുകൾ, കഴിഞ്ഞ ഗ്രാൻറുപരിശോധനയ്ക്കുശേഷം വാങ്ങിയിട്ടുള്ള പുസ്തകങ്ങളുടെ ബില്ലിൻെറ ഡ്യൂപ്ലിക്കേററു് കോപ്പി എന്നിവയോടുകൂടി 1951 ഫെബ്രുവരി 2[illegible]-ാം തീയതിക്കകം ഗ്രന്ഥശാലാസംഘം ആഫീസിൽ അയച്ചിരിക്കേണ്ടതാണു്. നിശ്ചിത തീയതിക്കകം അപേക്ഷ അയക്കാത്ത വായനശാലകൾക്കു് 1950-51-ലെ ഗ്രാൻറു ലഭിക്കുന്നതിനു അൎഹതയുണ്ടായിരിക്കുന്നതല്ല. അപേക്ഷ അയച്ചിട്ടുള്ളവർ ഇനി അപേക്ഷ അയക്കേണ്ട ആവശ്യമില്ല. ഗ്രാൻറപേക്ഷാഫാറത്തിൻെറ മാതൃക ഗ്രന്ഥാലോകം ജൂൺ ലക്കം മാസികയിൽ ചേൎത്തിട്ടുണ്ടു്. ഇതുവരെ ഗ്രാൻറു ലഭിക്കാത്ത വായനശാലകളുടെ അപേക്ഷയോടുകൂടെ പുസ്തകലിസ്റ്റിൻെറ ഒരു പ്രതിയും അയച്ചിരിക്കേണ്ടതാണു്.

ജനറൽ സെക്രട്ടറി
തിരു-കൊച്ചി ഗ്രന്ഥശാലാസംഘം

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ.

1. ഡാക്ടർ, പി. ററി. തോമസ്, പാലാമ്പടം, കോട്ടയം.
2. ജോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം
3. ശ്രീമതി ലക്ഷ്മിപ്പിള്ള കൊച്ചമ്മ, മാധവമന്ദിരം, തിരുവനന്തപുരം
4. ശ്രീ. ജെ. ഈ. ഏ. പെരേര, കൊല്ലം
5. ,, പി. സുബ്രഹ്മണ്യം, ന്യൂ തീയേറേറഴ്സ്, തിരുവനന്തപുരം
6. ,, ഇലങ്കത്തു നാരായണപിള്ള, തിരുവനന്തപുരം
7. ,, പി. എൻ. നമ്പൂതിരി, ഇളമൺമന, തിരുവല്ല.
8. ,, ററി. വി. കൃഷ്ണയ്യർ, തിരുവനന്തപുരം
9. ,, എൻ. രാമസ്വാമിഅയ്യർ, മൂവാററുപുഴ
10. ,, ജോർജ്തോമസ്സ് കൊട്ടുകാപ്പള്ളി, പാലാ
11. ,, ജോസഫ് ചാക്കോള, കോളജ് വ്യൂ തൃശ്ശൂർ
12. ,, റവ: കുര്യൻ, തട്ടപ്പാറഹൌസ്, കൂത്താട്ടുകുളം.
13. ,, കെ. എം. പൈലി ഇളയിടത്തു്, നെച്ചൂർ, പിറവം.
14. ,, കെ. വാസുദേവൻ, മണലിക്കരമഠം, മേയ്ക്കാമണ്ഡപം.
15. ,, എഡിററർ, മലയാളമനോരമ ലിമിററഡ്, കോട്ടയം.

## നമ്മുടെ ഗ്രന്ഥശാലാപ്രസ്ഥാനത്തിലെ മിഷണറി

"ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ ഗ്രന്ഥശാലാപ്രസ്ഥാനത്തെ സംബന്ധിച്ചിടത്തോളം ഒരു മിഷണറിയാണ്. ഒരു മതപ്രവത്തകനുണ്ടായിരക്കേണ്ട വീറും തീഷ്ണതയുമെല്ലാം അദ്ദേഹത്തിൻെറ പ്രസംഗത്തിലും പ്രവത്തനത്തിലുമുണ്ട്. ഈ വക പ്രവത്തനങ്ങൾക്ക് ഒരു മിഷണറിയുടെ വ്യഗ്രതയോടുകൂടിയ സ്ഥിതിറവ് അത്യാവശ്യമാണ്. അതദ്ദേഹത്തിനുണ്ട്. വായനശാലയിൽ ലോകത്തെ മുഴുവനും കാണണം എന്നാണദ്ദേഹത്തിൻെറ മതം; 'ഹിമകണത്തിൽ ബിംബിച്ചുകാണും കാനനംപോലെ'. വായനശാലയില്ലെങ്കിൽ ലോകത്തിനു രക്ഷയില്ല എന്നുകൂടി തോന്നത്തക്കവിധത്തിലാണ് അദ്ദേഹത്തിൻെറ പ്രചരണം. ഈ രാജ്യത്തു് ഗ്രന്ഥശാലാപ്രവത്തനത്തിനായി വ്യഗ്രതയോടു പ്രവത്തിച്ചുവരുന്ന ഒരു മഹാനാണ് ശ്രീ. പി. എൻ. പണിക്കർ. അദ്ദേഹം രാജ്യവ്യാപകമായ തോതിൽ ഒരു സംഘമുണ്ടാക്കി അങ്ങിങ്ങു ചിന്നിക്കിടക്കുന്ന വായനശാലകളെ ഉയത്തെഴുന്നേൽപ്പിച്ചു്, കാഞ്ഞിരപ്പലകകൾ താങ്ങുന്ന ഒരു മഹാമാന്ത്രികനായിത്തീരുന്നതിനുമുമ്പ് ഈ രാജ്യത്തെ വായനശാലകളുടെ സ്ഥിതി എന്താണെന്നു് എനിക്കു് അനുഭവപ്പെട്ടിട്ടുണ്ട്. അക്കാലത്തെ വായനശാലകളാകുന്ന 'അവകൊലകളേയും' ഉടലുകൊടുത്തു നന്നാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്."

**കോട്ടുവള്ളി പീപ്പിൾസ് ലൈബ്രറി വാർഷികത്തിൽ ശ്രീ. എൻ. പി. മന്മഥൻ ചെയ്ത പ്രസംഗത്തിലെ ഒരു ഭാഗം.**

## അംഗഗ്രന്ഥശാലകൾ

(തുടർച്ച)

983—ഇൻഡ്യ കുടിയരശു് വായനശാല, ശരക്കൽവിള, ഇടലാക്കുടി.
984—കസ്തൂർബാ സ്മാരക വായനശാല, എളങ്കുന്നപ്പുഴ, മാലിപ്പുറം.
985—സക്കാർ ഗ്രാമീണവായനശാല, കീച്ചേരി, കാഞ്ഞിരമററം.
986—ആമ്പല്ലൂർ സർക്കാർ ഗ്രാമീണ വായനശാല, കാഞ്ഞിരമററം.
987—നാഷണൽ ലൈബ്രറി & റീഡിംഗ് റൂം, കരിങ്ങന്തുർ, ഓയൂർ, കൊട്ടാരക്കര.
988—C. V. സ്മാരകഗ്രാമോദ്ധാരണ ഗ്രന്ഥശാല, തെന്തുർക്കോണം, വെങ്ങാന്തുർ.
989—ജയ്ഭാരത് വായനശാല, ചെങ്കുളം, ഓയൂർ
990—വാണിവിലാസം ഗ്രാമീണവായനശാല, പൂഴിക്കോൺ, കട്ടത്തുരുത്തി.
991—കലാബോധിനി ഗ്രന്ഥശാല & വായനശാല, ഇലിപ്പക്കുളം, വള്ളിക്കുന്നം.
992—കലാപോഷിണി ഗ്രന്ഥശാല & വായനശാല, തൃപ്പെരുന്തുറ, ചെന്നിത്തല.
993—സന്മാർഗ്ഗപ്രദായിനി റീഡിംഗ് റൂം & ലൈബ്രറി, കുരയ്ക്കണ്ണി, ജനാർദ്ദനപുരം വക്കല.

994——യുവജനസംഘം റീഡിംഗ്റൂം, വേമ്പനാർ, ആളൂർ.
995—മഹാത്മജിസ്മാരക വായനശാല, പ്ലാക്കോട്ട്, മണവിള, ഇരണിയൽ.
996—ദേശാഭിവൃദ്ധി സംഘം വായനശാല, കേരളപുരം, തിരുവിതാംകോട്ട്.
997—ഗ്രാമീണ വായനശാല, ആററൂർ, തിരുവട്ടാർ.
998—വിക്ടോറിയാ ജൂബിലി മെമ്മോറിയൽ റീഡിംഗ് റൂം, മൺഡെമാക്കററ്,
നെയ്യൂർ, ഇരണിയൽ.
999—മഹാത്മാഗാന്ധി സ്മാരക വായനശാല, പെരിങ്ങനാട്ട്, അടൂർ.
1000—ദി വിക്ടറി റീഡിംഗ് റൂം, വെട്ടിമുകൾ, ഏററുമാനൂർ.
1001—പബ്ളിക് ലൈബ്രറി & റീഡിംഗ് റൂം, പുന്നപ്ര.
1002—കുറവിലങ്ങാട്ട പബ്ളിക് ലൈബ്രറി, കുറവിലങ്ങാട്ട്.
1003—എസ്. ജി. പബ്ളിക് ലൈബ്രറി & റീഡിംഗ് റൂം, വെള്ളിയാമററം, അറക്കുളം.
1004—വിദ്യാവിലാസിനി ഗ്രന്ഥശാല, അരുമന.
1005—റിപ്പബ്ളിക് റീഡിംഗ് റൂം & ലൈബ്രറി, കടയിരുപ്പ്, കോലഞ്ചേരി.
1006—ടാഗോർ ലൈബ്രറി & റീഡിംഗ് റൂം, 19-ാം വാർഡ്, മട്ടാഞ്ചേരി.
1007—ചെറായി പബ്ളിക് ലൈബ്രറി & റീഡിംഗ് റൂം (മേജർ റൂറൽ ലൈബ്രറി)
ചെറായി.
1008—സർക്കാർ ഗ്രാമീണവായനശാല, ചെറുതുരുത്തി.
1009—സർക്കാർ ഗ്രാമീണവായനശാല, മുള്ളൂക്കര, തലപ്പിള്ളി.
1010—ചേന്നമംഗലം നായർസമാജം പൊതുജനവായനശാല & റീഡിംഗ്റൂം,
ചേന്നമംഗലം.
1011—ഐക്കരക്കോണം പബ്ളിക് ലൈബ്രറി & റീഡിംഗ്റൂം, പുനലൂർ.
1012—ജനസേവിനി ഗ്രന്ഥശാല, നീർക്കുന്നം, അമ്പലപ്പുഴ.
1013—ഗ്രാമോദ്ധാരണ യുവജനസമാജം വായനശാല, മലമേൽഭാഗം, കീരിക്കാട്ട്.
1014—ടാഗോർ വായനശാല & ഗ്രന്ഥശാല, പെരുമ്പുളിക്കൽ, പന്തളം.
1015—ദേശോദ്ധാരണി വായനശാല & ഗ്രന്ഥശാല, നീണ്ടകര.
1016—ബാപ്പുജി സ്മാരക ഗ്രന്ഥശാല, നീണ്ടകര.
1017—ജ്ഞാനപ്രകാശിനി പബ്ളിക് റീഡിംഗ്റൂം & ലൈബ്രറി, മററക്കര, കോട്ടയം.
1108—ദേശാഭിവൃദ്ധിസംഘം വായനശാല, കമ്പളം, കുണ്ടറ.
1019—നേതാജി മെമ്മോറിയൽ വായനശാല, കുരമ്പക്കര, പത്തനാപുരം.
1020—ദി ശ്രീരാമകൃഷ്ണ പബ്ളിക് ലൈബ്രറി & റീഡിംഗ്റൂം, വടക്കുംമുറി
കിഴക്ക്, തഴവാ.
1021—വിജ്ഞാനസന്ദായിനി വായനശാല & ഗ്രന്ഥശാല, ചെറിയഴീക്കൽ.
1022—വൈ. എം. സി. എ. റീഡിംഗ്റൂം & ലൈബ്രറി, കുറിയന്നൂർ, അയിരൂർ.
1023—ദി പബ്ളിക് ലൈബ്രറി വൈ. എം. സി. എ., കീഴ്ചേരിമേൽ, ചെങ്ങന്നൂർ.
1024—ആർ എ. വി. ഗ്രന്ഥാലയം, പൈങ്കുളം, പുതുക്കാട.
1025—സർക്കാർ ഗ്രാമീണ വായനശാല, വാളൂർ, അഡൂർ.
1026—ഗ്രാമീണവായനശാല, കലയേററിക്കര കാഞ്ഞിരമററം.

(തുടരും)

# വായനശാലാവാർത്തകൾ

## മഹാത്മാഗാന്ധി സ്മാരക ഗ്രന്ഥശാല
### തിരുമൂലപുരം

23-9-50-ൽ പൊതുയോഗം കൂടി. ശ്രീ. എൻ. എസ്സ്. പരമേശ്വരഭട്ടതിരി പ്രസിഡൻറായും ശ്രീ. കെ. ഈ. മാമ്മൻ വൈസ്പ്രസിഡൻറായും ശ്രീ. റി. വി. ചാക്കോ സെക്രട്ടറിയായും ശ്രീ. കെ. കെ. ഫിലിപ്പ് ലൈബ്രേറിയനായും ഉള്ള ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

പ്രസ്തുത ഗ്രന്ഥശാലയുടെ ദ്വിതീയവാർഷികസമ്മേളനവും ഗാന്ധിജയന്തിയും ഒക്ടോബർ 2-ാം തീയതി നടത്തി. ഡാക്ടർ പി. ജെ. തോമസ് യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചു.

## വിജ്ഞാനപോഷിണി വായനശാല
### വടക്കോട്ട്

പ്രസ്തുത വായനശാലയുടെ ഉത്ഘാടനം പത്തനാപുരം താലൂക്ക് ഗ്രന്ഥശാലായൂണിയൻ സെക്രട്ടറി ശ്രീ. പി. ഓ. തോമസ് വൈദ്യൻ നിർവ്വഹിച്ചു. പൊതുയോഗത്തിൽ ശ്രീ. ഈ. കെ. കേശവപിള്ള അദ്ധ്യക്ഷത വഹിക്കുകയും മെ: കെ. ജി. ചെല്ലപ്പൻപിള്ള, എൻ. കൃഷ്ണപ്പണിക്കർ, ചിററൂർ വി. ഗോപാൽ എന്നിവർ പ്രസംഗിക്കുകയും ചെയ്തു.

## പബ്ളിക് ലൈബ്രറി
### ആറൂർ

പ്രവർത്തകസമിതിയോഗം ശ്രീ. പൗലോസ് എം. കുഴികണ്ണിയിൽ അവർകളുടെ അദ്ധ്യക്ഷതയിൽ കൂടി. കുടിശിക പിരിക്കുന്നതിനും, വരവുചെലവുകണക്കുകൾ പരിശോധിക്കുന്നതിനും നാലംഗങ്ങളുള്ള ഒരു കമ്മിററിയെ ചുമതലപ്പെടുത്തി.

## യൂണിയൻ റീഡിംഗ് റൂം
### പാത്താമുട്ടം

ഒന്നാമത്തു വാർഷികസമ്മേളനം റവ: ഫാദർ സി. വി. ജോർജ്ജ് ബി. എ. എൽ. റി. യുടെ അദ്ധ്യക്ഷതയിൽ നടത്തി. മെ: കാത്തൂർ നീലകണ്ഠപ്പിള്ള, മഹോപാദ്ധ്യായ കെ. നാരായണൻ എന്നിവർ പ്രസംഗിച്ചു.

## വി. ഒ. ചിദംബരനാർ കഴകം
### വടശ്ശേരി

ഗാന്ധിജയന്തി പ്രമാണിച്ച് ശ്രീമതി ആനിമസ്ക്രീൻെറ അദ്ധ്യക്ഷതയിൽ ഒക്ടോബർ 6-ാംനു- ഒരു പൊതുയോഗം കൂടി. ശ്രീ. സി. ശങ്കർ, ശ്രീ. റി. എം. സുന്ദരം ബി. എസ്സ്. സി. എന്നിവർ പ്രസംഗിച്ചു.

നാലായിരത്തിലധികം സാധുക്കൾക്ക് അന്നേദിവസം ശ്രീമതി മസ്ക്രീൻെറ സാന്നിദ്ധ്യത്തിൽ കഞ്ഞി കൊടുക്കുകയുണ്ടായി.

## രാജരാജേശ്വരി റീഡിംഗ് ക്ലബ്ബ്
### വയലാ

പ്രസ്തുത വായനശാലയുടെ ഒരു വിശേഷാൽ പൊതുയോഗം ഒക്ടോബർ 6-ാംനു- ശ്രീ. കെ. നാരായണൻനായരുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. എ. കെ. നായർ പ്രസംഗിച്ചു; ഒരു ഹിന്ദി ക്ലാസ്സും ഉത്ഘാടനം ചെയ്തു.

## ജയ്ഹിന്ദ് ലൈബ്രറി
### പുത്തൻതോപ്പ്

ഒരു വിശേഷാൽ പൊതുയോഗം ഒക്ടോബർ 8-ാംനു- മി. ഡാഡൺ ബി. എ.യുടെ

അദ്ധ്യക്ഷതയിൽകൂടി. ശ്രീ.വില്യംപുതുക്കര, ബി. ജാർജ്ജ്, ആൽബട്ട് ബി. എ. എന്നിവർ പ്രസംഗിച്ചു.

## ആംഗ്ലോ വെർണാക്യുലർ ലൈബ്രറി
### തഴക്കര

ഒക്ടോബർ 8–ാംനു- ശ്രീ. പരമേശ്വരൻ പിള്ളയുടെ അദ്ധ്യക്ഷതയിൽ പൊതുയോഗം കൂടി. ശ്രീ. കെ. പരമേശ്വരൻപിള്ള അദ്ധ്യക്ഷനായും കെ. ശിവരാമപിള്ള സെക്രട്ടറിയായും എസ്സ്. ചെല്ലപ്പൻപിള്ള ഖജാൻജിയായുമുള്ള ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

## മഹാത്മാസ്മാരക ഗ്രന്ഥശാല
### പവിത്രേശ്വരം

ഗാന്ധിജയന്തി പ്രമാണിച്ചു് ശ്രീ. സി. എസ്. വാര്യർ എം. എ. എൽ. എൽ. ബി. യുടെ അദ്ധ്യക്ഷതയിൽ പൊതുയോഗംകൂടി. ശ്രീ. സി. ജോർജ്ജുകുട്ടി, ശ്രീ. കെ. നാരായണപിള്ള, ശ്രീ. സി. ജി. കുമാരൻവൈദ്യൻ, ശ്രീ. കെ. കരുണാകരൻ എന്നിവർ പ്രസംഗിച്ചു.

## എസ്സ്. എൻ. ഡി. പി. ക്ലബ്ബ്
### ലൈബ്രറി, കാലടി

ഗാന്ധിജയന്തി പ്രമാണിച്ചു് ശ്രീ. കെ. ശ്രീധരന്റെ അദ്ധ്യക്ഷതയിൽ പൊതുയോഗംകൂടി. ശ്രീ. എൻ. സോമശേഖരൻ വൈദ്യൻ, ശ്രീ. പി. ഈ. മാധവൻ, ശ്രീ. ഈ. കെ. പ്രഭാകരൻ എന്നിവർ പ്രസംഗിച്ചു.

## ഗ്രാമസ്വരാജ്പബ്ളിക്ക്ലൈബ്രറി
### കടയിനിക്കാട്ട്.

കന്നി 15–ാംതീയതി ഒരു പൊതുയോഗം ശ്രീ. ആർ. മാധവൻപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. പി. ററി. ജോസഫ് ബി. എ., ശ്രീ. പി. കെ. ദാമോദരക്കുറുപ്പു് എന്നിവർ പ്രസംഗിച്ചു.

## ഭാരതി നൂൽനിലയം
### പുതുക്കട

ഗാന്ധിജയന്തി പ്രമാണിച്ചു് ഒക്ടോബർ 2–ാംതീയതി ഒരു പൊതുയോഗം റവ: ഫാദർ പോൾ സെബാസ്റ്റ്യൻ അവർകളുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. എസ്സ്. ദൊരസ്വാമി, ശ്രീ. എം. ജെ. സ്റ്റാൻസ്ലാസ്, ശ്രീ. തുളസീദാസ് പണിക്കർ ശ്രീ. ഈ. ആറുമുഖംപിള്ള, ശ്രീ. ബാലരാമപുരം ഐ. അമ്പ്രോസ് എന്നിവർ പ്രസംഗിച്ചു.

## ഗ്രാമസേവിനി യുവജനസമാജം
### ഗ്രന്ഥശാല, പൂഴിക്കുന്നു്.

ഗാന്ധിജയന്തി പ്രമാണിച്ചു് ഒരു പൊതുയോഗം ശ്രീ. പി. ജി. വേലായുധൻപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. എൻ. ഗോപാലൻനായർ, ശ്രീ. ബി. ബാലകൃഷ്ണൻ (ലൈബ്രറി ഓർഗനൈസർ) എന്നിവർ പ്രസംഗിച്ചു. ശ്രീ. ബി. ബാലകൃഷ്ണൻ പ്രസിഡൻറായും, ശ്രീ. എൻ. ശ്രീധരൻനായർ സെക്രട്ടറിയായും, ശ്രീ. എൻ. ബാലകൃഷ്ണൻ ജോയിൻറ് സെക്രട്ടറിയായും 11 പേരുംപ്പെട്ട ഒരു കമ്മിററിയെയും തെരഞ്ഞെടുത്തു.

## ഗ്രാമീണവായനശാല
### തുക്കമാരംകുടം—തുസ്ഥിവപേരൂർ.

പ്രസ്തുത വായനശാലയുടെ രണ്ടാമതു വാർഷികസമ്മേളനം 8-1-50-ൽ ശ്രീ. സി. എ. കിട്ടുണ്ണിയുടെ അദ്ധ്യക്ഷതയിൽ നടത്തിയിരിക്കുന്നു. ശ്രീ. വി. പി. ജോസഫ്, ഒ. ആർ. രാമൻ എന്നിവർ പ്രസംഗിച്ചു. വിവിധകലാപ്രകടനങ്ങളും ഉണ്ടായിരുന്നു.

### ജനകീയഗ്രന്ഥശാല
### പുതുപ്പള്ളി

ഒരു വിശേഷാൽ പൊതുയോഗം 2-10-50-ൽ ശ്രീ റ്റി. എ. മൈതീൻകുഞ്ഞ് എം. എൽ. എ. യുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. ജി. വേലായുധൻനായർ (അഡ്വക്കേററ്) യോഗം ഉത്ഘാടനം ചെയ്തു. ശ്രീ. കെ. കൊച്ചുരാമൻപിള്ള (ഓർഗനൈസർ), റ്റി. എൻ. സോമൻ, പത്മജൻ എന്നിവർ പ്രസംഗിച്ചു. ശ്രീ. ആർ. രാഘവൻപിള്ള പ്രസിഡൻറായും ശ്രീ. എ. പി. ദാമോദരൻ സെക്രട്ടറിയായുമുള്ള ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

### ബാപ്പുജി സ്മാരകഗ്രന്ഥശാല
### നീണ്ടകര

10-10-50-ൽ ശ്രീ. ആർ. കൃഷ്ണപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടിയ പൊതുയോഗത്തിൽവച്ച് ഓർഗനൈസർ ശ്രീ. കെ. കൊച്ചുരാമൻപിള്ള പ്രസ്തുതവായനശാല ഉത്ഘാടനംചെയ്തു. ശ്രീ. ആർ. കൃഷ്ണപിള്ള പ്രസിഡൻറായും ശ്രീ. കെ. കുമാരപിള്ള സെക്രട്ടറിയായും, ശ്രീ. എം. കുഞ്ഞുകൃഷ്ണപിള്ള ഖജാൻജിയായുമുള്ള ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

### യുവജനവായനശാല & ഗ്രന്ഥശാല
### ചെറിയ പല്ലൻതുരുത്തു്

നാലാമതു വാർഷികയോഗം ശ്രീ. വി. രാമകൃഷ്ണപിള്ള എം. എ. എൽ. റ്റി.യുടെ അദ്ധ്യക്ഷതയിൽ ഒക്ടോബർ 19-ാംതീയതി കൂടി. ശ്രീ. വല്ലഭനുണ്ണിമേനോൻ ബി. എ. എൽ. റ്റി. ശ്രീമതി കെ. രത്നകുമാരി ബി. എസ്സ് സി, ശ്രീ. എൻ. ഡി. പരമേശ്വരൻ നമ്പൂതിരി എന്നിവർ പ്രസംഗിച്ചു. ശോഭ എന്ന സംഗീതനാടകവും അഭിനയിച്ചു. നാടകോൽഘാടനം ശ്രീ. ഐ.ദാസ്സ് നിർവ്വഹിച്ചു. പൊതുയോഗത്തിൽവച്ച് ഒരു പുതിയ ഭരണസമിതിയെയും തെരഞ്ഞെടുക്കുകയുണ്ടായി.

### ഗാന്ധിസ്മാരകവായനശാല
### ഇടമറ്റം

ഒന്നാമതുവാർഷികസമ്മേളനം 20-10-50-ൽശ്രീജിത്ബാലാനന്ദസ്വാമിയുടെ അദ്ധ്യക്ഷതയിൽ നടത്തി. ശ്രീ. കെ. പരമേശ്വരൻപിള്ള, കെ. മാധവൻപിള്ള തുടങ്ങിയവർ പ്രസംഗിച്ചു.

### യുവജനസമാജം വായനശാല
### ശാസ്താംകര

പ്രസ്തുത വായനശാലയുടെ രണ്ടാമതു വാർഷികയോഗം 5-10-50-ൽ ശ്രീ ആർ. വാസുദേവൻപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. ജി. ഗോവിന്ദപ്പിള്ള പ്രസിഡൻറായും ശ്രീ പി. ശങ്കരപ്പിള്ള സെക്രട്ടറിയായും 10 പേരുംപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

### കെ. പി. എസ്സ്. എം. ഗ്രന്ഥശാല
### വിതുര

ലൈബ്രറി ആർഗനൈസർ ശ്രീ. ജെ. രാജഗോപാലൻനായരുടെ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗം കൂടി പുതിയ പ്രവർത്തകസമിതിയെ തെരഞ്ഞെടുത്തു.

### ആനന്ദപ്രദായിനി ഗ്രന്ഥശാല
### ആലപ്പുഴ

ഈ വായനശാലയുടെ 12-ാമതു വാർഷികം ശ്രീ. എൻ. എൻ. ഇളയതിൻെറ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. എൻ. വി. ജോൺ, പി. ആർ. ഭാസ്കരൻനായർ എന്നിവർ പ്രസംഗിച്ചു.

### കേശവപിള്ളസ്മാരകഗ്രന്ഥശാല
### കല്ലേലിഭാഗം—ആലപ്പുഴ

12-10-50-ൽ ശ്രീ. കെ. പി. ചെല്ലപ്പൻനായർ ബി. എ. ബി. എൽ-ന്റെ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗംകൂടി.

### ഗ്രന്ഥശാലാ സംയുക്തസമ്മേളനം

എലിക്കുളം പബ്ളിക് ലൈബ്രറിയുടേയും സെൻറ്തോമസ് ലൈബ്രറിയുടേയും ഒരു സംയുക്തയോഗം 22-10-50ൽ റവ: ഫാദർ തോമസ് തൊടിയിൽ അവർകളുടെ അദ്ധ്യക്ഷതയിൽകൂടി. ലൈബ്രറി ഓർഗനൈസറന്മാരായ ശ്രീ. എൻ. ഒ. മാത്യു, ശ്രീ.എൻ. കെ. പുരുഷോത്തമൻ എന്നിവരും യോഗത്തിൽ സംബന്ധിച്ചിരുന്നു. പ്രസ്തുത വായനശാലകളെ സംയോജിപ്പിക്കുന്നതിനുവേണ്ടി ഒരു കമ്മിററിയെ തെരഞ്ഞെടുക്കുകയും ചെയ്തു.

### മഹാത്മാഗാന്ധി ലൈബ്രറി
### ഇരിങ്ങാലക്കട

പ്രസ്തുത വായനശാലയുടെ കമ്മിററി യോഗങ്ങൾ, ആഗസ്റ്റ് 33, സെപ്ററംബർ 17, ഒക്ടോബർ 28 എന്നീ തിയതികളിൽകൂടി. പ്രസിഡൻറായിരുന്ന ശ്രീ. കെ. എ. അയ്യാട്ടരഅയ്യർ ബി. എ. എൽ. ററി. യുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുക, വരവു ചെലവു കണക്കുകൾ അംഗീകരിക്കുക എന്നിവയായിരുന്നു പ്രധാന വിഷയങ്ങൾ.

### ചിത്രോദയംവായനശാല
### ബ്രഹ്മമംഗലം.

ഒരു വിശേഷാൽ പൊതുയോഗം ശ്രീ. പി. ആർ. ഗോപാലൻനായരുടെ അദ്ധ്യക്ഷതയിൽ വിജയദശമിദിവസം കൂടി. 1000 രൂപയോളം യോഗത്തിൽവച്ചു വാഗ്ദാനംലഭിച്ചു. ഒരു കൈയ്യെഴുത്തു മാസിക നടത്തുന്നതിനും ഒരു സാഹിത്യസമാജം ആരംഭിക്കുന്നതിനും നിശ്ചയിച്ചു.

### കൃഷകസമാജം ഗ്രന്ഥശാല
### പട്ടാഴി

പ്രസ്തുത വായനശാലയുടെ ഉത്ഘാടനം നവംബർ 12-ാംതീയതി ശ്രീ. പി. ഓ. തോമസ്‌വൈദ്യൻ നിർവഹിച്ചു. പൊതുയോഗത്തിൽ ശ്രീ. എം. ചെല്ലപ്പൻപിള്ള ആദ്ധ്യക്ഷംവഹിച്ചു. ശ്രീ. പുനലൂർ ബാലൻ, കെ. വി. പരമേശ്വരൻനായർ ബി. എസ്സ്. സി, ജേക്കബ് ബി. എസ്സ്. സി., എൻ. ഇസ്മാൻഖനി റാവുത്തർ എന്നിവർ പ്രസംഗിച്ചു.

### ദി പറവൂർ പബ്ളിക്ക് ലൈബ്രറി
### ആലപ്പുഴ.

ഈ വായനശാലയുടെ മൂന്നാമതു വാഷികപൊതുയോഗംകൂടി, ശ്രീ. എം. ജി. മേനോൻ പ്രസിഡൻറായും ശ്രീ. എം. കെ. ഭാസ്കരൻനായർ സെക്രട്ടറിയായും, ശ്രീ. പി. ആർ. ശ്രീധരൻനായർ ഖജാൻജിയായും ഉള്ള ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

### നേതാജിസ്മാരകഗ്രന്ഥശാല
### വയലാ

ഒരു വിശേഷാൽ പൊതുയോഗം 13-11-50-ൽ കൂടി. ശ്രീ. കെ. ചന്ദ്രശേഖർ, ഗോപാലൻനായർ, കെ. ശങ്കർ എന്നിവർ പ്രസംഗിച്ചു. ഒരു സാഹിത്യസമാജവും തൊഴിലാളി എന്ന കൈയ്യെഴുത്തു മാസികയും തുടങ്ങുന്നതിനു നിശ്ചയിച്ചു.

### സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ള സ്മാരകഗ്രന്ഥാല, ചവറ.

ഈ വായനശാലയുടെ ഒരു വിശേ

ഷാൽ പൊതുയോഗം ശ്രീ. വേലുപ്പിള്ള യുടെ അദ്ധ്യക്ഷതയിൽ ഒക്ടോബർ 16-ാം തീയതികൂടി. ശ്രീ. കെ. കൊച്ചുരാമൻ പിള്ള (ഓർഗനൈസർ) പ്രസംഗിച്ചു. രക്ഷാധികാരിയായി ശ്രീ മുല്ലശ്ശേരിൽ രാമൻപിള്ളയേയും പ്രസിഡൻറായി ശ്രീ. കെ. പത്മനാഭപിള്ളയേയും സെക്രട്ടറിയായി ശ്രീ. കെ. ജനാർദ്ദനൻപിള്ളയേയും തെരഞ്ഞെടുത്തു.

## ദി സഹൃദയ വായനശാല
## കലൂർ—എറണാകുളം

പ്രസ്തുത വായനശാലയുടെ ആറാമതു വാർഷികം തുലാം 20-ാംനു- ആഘോഷിച്ചു. പൊതുയോഗത്തിൽ ശ്രീ. ഈ. പി. ഐസക്ക് ആദ്ധ്യക്ഷംവഹിച്ചു. ശ്രീ. പി. കുഞ്ഞുകൃഷ്ണമേനോൻ, ടി. കെ. സി. വടുതല, ശ്രീമതി സരോജിനി എന്നിവർ പ്രസംഗിക്കുകയുണ്ടായി. 'ജീവിതം' എന്ന പ്രഹസനവും അഭിനയിച്ചു.

## ശ്രീ ചങ്ങമ്പുഴസ്മാരക വായനശാല
## പുത്തൻകുരിശ്ശ്

വായനശാലയുടെ ഒരു കമ്മിററിയോഗം കൂടി 'ചങ്ങമ്പുഴ' എന്ന കൈയ്യെഴുത്തുമാസികയുടെ വിശേഷാൽപതിപ്പു അച്ചടിക്കുന്നതിനു നിശ്ചയിച്ചു.

## മഹാത്മജിസ്മാരക വായനശാല
## കൊപ്പം—വിതുര

ഈ വായനശാലയുടെ ഒരു പൊതുയോഗം ശ്രീ. എസ്സ്. കൃഷ്ണൻനായരുടെ അദ്ധ്യക്ഷതയിൽ ഒക്ടോബർ 29-ാംനു- കൂടി. ഒരു പുതിയ പ്രവർത്തകസമിതിയെ തെരഞ്ഞെടുത്തു.

## സക്കാർഗ്രാമീണവായനശാല മുണ്ടൂർ

ഒക്ടോബർ 29-ാംനു- ഒരു പൊതുയോഗം ശ്രീ. എം. എൻ. കുട്ടിവാററച്ചൻെറ അദ്ധ്യക്ഷതയിൽ കൂടി. വായനശാല പുതിയ ഒരു കെട്ടിടത്തിലേയ്ക്കു മാററുന്നതിനു നിശ്ചയിച്ചു. ഒരു പുതിയ കമ്മിററിയേയും തെരഞ്ഞെടുത്തു.

## ദേശബന്ധു ഗ്രന്ഥശാല
## ഏവൂർ

പ്രസ്തുത ഗ്രന്ഥശാലയുടെ 26-ാമതു വാർഷികപൊതുയോഗം 9-11-50-ൽ ശ്രീ. കെ. എം. കേശവൻെറ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. ജി. കുട്ടപ്പൻ പ്രസിഡൻറായും ശ്രീ. ആർ. കരുണാകരൻ ഓണററി സെക്രട്ടറിയായും, ശ്രീ. എൻ. പരമേശ്വരൻപിള്ള സെക്രട്ടറിയായും, ശ്രീ. കെ. എം. കേശവൻ ഖജാൻജിയായുമുള്ള ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

## സക്കാർ ഗ്രാമീണ വായനശാല
## വിയ്യൂർ

ഒരു പൊതുയോഗം നവംബർ 5-ാംനു- വിദ്വാൻ വി. ഗോവിന്ദമേനോൻഅവർകളുടെ അദ്ധ്യക്ഷതയിൽ കൂടി. വാർഷികവും അതിനോടനുബന്ധിച്ചു നാടകവും നടത്തുന്നതിനു നിശ്ചയിച്ചു. പുതിയ ഭരണസമിതിയേയും തെരഞ്ഞെടുക്കുകയുണ്ടായി.

## സക്കാർ ഗ്രാമീണ വായനശാല
## കോലഴി

ഈ വായനശാലയുടെ ഒരു പൊതുയോഗം കൂടി ഒരു പുതിയ കമ്മററിയേയും സെക്രട്ടറിയായി ശ്രീ. കെ. എൻ. ബാലകൃഷ്ണനേയും തെരഞ്ഞെടുത്തു.

## ഗാന്ധി മെമ്മോറിയൽ ലൈബ്രറി
## തോട്ടയ്ക്കാട്ട്

പ്രസ്തുത വായനശാലയുടെ പൊതുയോഗം വൃശ്ചികം 5-ാംനു- ശ്രീ. വി. കെ.

കേശവപ്പണിക്കരുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. എൻ. തോമസ്, വി. വി. കെ. ശ്രീധരൻ നായർ, കെ. എൻ. വാസു എന്നിവർ പ്രസംഗിച്ചു. ഒരു കെട്ടിടം പണിയിക്കുന്നതിനുവേണ്ടി ഒരു കമ്മററിയെ ചുമതലപ്പെടുത്തി.

### വൈ. എം. സി. എ. ഗ്രന്ഥശാല
### പാറശ്ശാല

ഒരു പൊതുയോഗം 25—11—50-ൽ ശ്രീ. എൽ. റൂഫസ് ബി. എസ്സ്സി. ബി. ററി. യുടെ അദ്ധ്യക്ഷതയിൽകൂടി. വയോജനവിദ്യാഭ്യാസത്തിന്റെ ആവശ്യത്തെപ്പററി. റവ. ജെ. ഡബ്ളിയൂ. റസാലം പ്രസംഗിച്ചു.

### പബ്ളിക്ലൈബ്രറി
### കഴക്കൂട്ടം

ഈ വായനശാലയുടെ ഒരു പൊതുയോഗംകൂടി. പ്രസിഡന്റായി ഡാക്ടർ ജെ. ജെ. സുന്ദരത്തേയും, വൈസ് പ്രസിഡന്റായി ശ്രീ. വി. ചെല്ലപ്പൻപിള്ള ബി. എ. യേയും സെക്രട്ടറിമാരായി ശ്രീ.എം. എ. ഇബ്രാഹിം, എം.സ്സന്തൻ എന്നിവരേയുംതെരഞ്ഞെടുത്തു. വായനശാലയുടെ ആവശ്യത്തിനു രണ്ടു സെൻറ സ്ഥലം ശ്രീ. ജൂലിയസ്സ് എച്ച്. പെരേര സംഭാവന നല്കാമെന്നു വാഗ്ദാനം ചെയ്തു.

### സക്കാർ ഗ്രാമീണവായനശാല
### മരത്താക്കര

വായനശാലയുടെ ഒരു കമ്മിററിയോഗം ശ്രീ. കൊച്ചൗസേപ്പ് അവർകളുടെ അദ്ധ്യക്ഷതയിൽ നവംബർ 26-ാം തീയതികൂടി. വായനശാലയുടെ പ്രവൎത്തനം ഊർജ്ജിതപ്പെടുത്തുന്നതിനുവേണ്ടി ശ്രീ. കെ. കെ. ഭാസ്കരൻ ബി. എ. കൺവീനറായി ഒരു ഉപപ്രവൎത്തകസമിതിയെ തെരഞ്ഞെടുത്തു.

### ശ്രീ. കാത്ത്യായനിവിലാസം
### ഗ്രന്ഥശാല—കിളിരൂർ

പ്രസ്തുത വായനശാലയുടെ 22-ാമതു വാർഷികയോഗം 2—10—50-ൽ ശ്രീ. എം. സി. ചാക്കോയുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. എ. എൻ. നീലകണ്ഠൻനായർ, എ. വാസുദേവപ്പണിക്കർ, കെ. ആർ. കുന്നപ്പള്ളി, എം. എസ്സ്. നാരായണപിള്ള എന്നിവർ പ്രസംഗിച്ചു.

### സാഹിത്യപോഷിണി ലൈബ്രറി
### ചതുൎത്ഥ്യാകരി–മങ്കൊമ്പ്

വായനശാലയുടെ ആഭിമുഖ്യത്തിൽ ഒരു വോളിബാൾകോർട്ടും ഹിന്ദിക്ലാസ്സും നടന്നുവരുന്നു. ഗ്രന്ഥശാല വകയായി ആറു സാഹിത്യകൃതികൾ പ്രസിദ്ധംചെയ്തിട്ടുണ്ട്.

### സംയോജനസ്മാരകഗ്രന്ഥശാല
### കണ്ടച്ചിറ

വായനശാലയുടെ ആഭിമുഖ്യത്തിൽ ഒരു സാഹിത്യസമ്മേളനം ശ്രീ. കെ. കുട്ടൻപിള്ള ഉൽഘാടനംചെയ്തു. പൊതുയോഗത്തിൽ ശ്രീ. പി. ദിവാകരൻ ആദ്ധ്യക്ഷം വഹിച്ചു. ശ്രീ. കെ. എസ്. ദാസ്, വി. പി. രവീന്ദ്രൻ, ജലാലുദീൻ, പി. ചന്ദ്രസേനൻ എന്നിവർ പ്രസംഗിക്കുകയുണ്ടായി.

### ദി കോടിമത ലൈബ്രറി.
### കോട്ടയം.

ശ്രീ. എം. പി. ഗോവിന്ദൻനായരുടെ അദ്ധ്യക്ഷതയിൽ നവംബർ 26-ാം തീയതികൂടിയ പൊതുയോഗത്തിൽവച്ച് ഒരു ഹിന്ദിക്ലാസ്സ്നടത്തുന്നതിനു തീരുമാനിച്ചു.

### ആസാദ് യൂത്ത് അസോസിയേഷൻ ലൈബ്രറി
### കോഴഞ്ചേരി

പ്രസ്തുത വായനശാലയുടെ ഒരു വിശേഷാൽ സമ്മേളനം നവംബർ 26–ാം തീയതി നടത്തി. ശ്രീ. പി. ഏ. ചാക്കോ ബി. ഏ. എൽ. ററി., വി. ഐ. ജോൺ എന്നിവർ പ്രസംഗിച്ചു.

### കെ. കെ. കുഞ്ചുപിള്ള സ്മാരക വായനശാല, കരുമാടി

ഈ വായനശാലയുടെ രണ്ടാമതു വാർഷികയോഗം ശ്രീ. കമ്പളത്തു ശങ്കുപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടി.

"തിരുവിതാംകൂറിലെ രാഷ്ട്രീയ ചരിത്രത്തിൽ ഒരിക്കലും മറക്കാൻ കഴിയാത്ത വിധം രേഖപ്പെടുത്തേണ്ട ഒരു നാമമാണ് ശ്രീ. കെ. കെ. കുഞ്ചുപിള്ളയുടേതു്. സ്വന്തം ജീവിതാവശ്യങ്ങളെ അവഗണിച്ചു് രാഷ്ട്രീയപ്രവർത്തനത്തിനുവേണ്ടി ആത്മത്യാഗം ചെയ്ത അദ്ദേഹത്തിൻെറ ആദർശധീരതയെ അനുകരിക്കയാണു നാം ചെയ്യേണ്ടതു്" എന്നിപ്രകാരം പ്രസംഗിച്ചുകൊണ്ടു് അദ്ധ്യക്ഷൻ സുദീർഘമായ ഒരു പ്രസംഗം ചെയ്തു. മഹോപാദ്ധ്യായ ശ്രീ. എച്ച്. ഗണപതിശർമ്മ, എൻ. പരമേശ്വരൻനായർ ബി. എ., കെ. പി. മേനവൻ എന്നിവർ പ്രസംഗിച്ചു.

### സന്മാർഗ്ഗപ്രദായിനി ഗ്രന്ഥശാല പന്നമൂട്ട്

ഒരു പൊതുയോഗം 8-10-50-ൽ ലൈബ്രറി ഓർഗനൈസർ ശ്രീ. ജെ. രാജഗോപാലൻനായരുടെ അദ്ധ്യക്ഷതയിൽകൂടി. ഗ്രന്ഥശാലാപ്രസിഡൻറും സെക്രട്ടറിയും പ്രസംഗിച്ചു.

### കർഷകസംഘം വായനശാല കൊട്ടവഴന്നൂർ

ഈ വായനശാലയുടെ ഒരു പൊതുയോഗം 26-11-50-ൽ സ്ഥിരാംപ്രസിഡൻറിൻെറ ആദ്ധ്യക്ഷതയിൽകൂടി. ശ്രീ. ജെ. രാജഗോപാലൻനായർ (ലൈബ്രറി ഓർഗനൈസർ) ററി. ഏ. സമദു്, മാധവൻപിള്ള എന്നിവർ പ്രസംഗിച്ചു.

### ടാഗോർ സ്മാരക ഗ്രന്ഥശാല കടയ്ക്കിക്കാട്ടു്

പ്രസ്തുത ഗ്രന്ഥശാലയ്ക്കു സ്വന്തമായി കെട്ടിടം പണിയിക്കുന്നതിനു ആവശ്യമായ സ്ഥലം സ്ഥലത്തെ ഒരു പ്രമുഖപൗരനായ ശ്രീ. പ്ലാക്കൽ ആർ. എൻ. കൃഷ്ണപിള്ള സൗജന്യമായി നൽകി. നാട്ടുകാരിൽനിന്നും ലഭിച്ച ഉദാരസംഭാവനകൾകൊണ്ടു് കെട്ടിടംപണി ഊർജ്ജിതമായി നടത്തിക്കൊണ്ടിരിക്കുന്നു. 2000 രൂപയോളം ചെലവായിട്ടുണ്ടു്. ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ പ്രസ്തുതസ്ഥാപനം സന്ദർശിച്ചു് ശ്ലാഘനീയമായ ഈ പ്രവർത്തനത്തിൽ പ്രവർത്തകരെ അനുമോദിക്കുകയുണ്ടായി.

### കററിപ്പുഴ ജവഹർ വായനശാല ഐരൂർ

ഈ വായനശാലയ്ക്കു സ്വന്ത കെട്ടിടം പണിയുന്നതിനു സ്ഥലത്തെ പ്രധാന പൗരനായ ശ്രീ. അമ്മണത്തു രാമൻനായർ സ്ഥലം സംഭാവന ചെയ്തു. കെട്ടിടത്തിൻെറ ശിലാസ്ഥാപനം 4–12–50-ൽ ശ്രീ. കെ. ഭാസ്കരപിള്ള നിർവ്വഹിച്ചു. കെട്ടിടംപണി ധ്രുതഗതിയിൽ നടന്നുകൊണ്ടിരിക്കുന്നു.

L. No. 592 20-7-48 Reg. No. T. 189.

## തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ഭരണസമിതി

പ്രസിഡൻറ്: ശ്രീ. പറവൂർ ററി. കെ. നാരായണപിള്ള ബി. എ. ബി. എൽ.

വൈസ് പ്രസിഡൻറ്: 1. ശ്രീ. സി. നാരായണപിള്ള ബി.ഏ ബി.എൽ; എം.എൽ ഏ.

ടി 2. ശ്രീ. കെ. എം. അഗസ്റ്റിൻ ബി. ഏ; ബി. കോം.

ശ്രീ. പി. എൻ. പണിക്കർ

(ജനറൽ സെക്രട്ടറി)

,, എൻ. കേശവപിള്ള (ട്രഷറർ)

,, എൻ. അഗസ്ത്യലിംഗംപിള്ള

,, ജെ. കേശവൻ

,, ഏ. പി. ഉദയഭാനു

ബി. ഏ. ബി. എൽ; എം. എൽ. ഏ.

,, പലകശ്ശേരി പി. രാഘവൻ

ബി. ഏ. ബി. എൽ. (പ്ര. സ: അംഗം)

,, നീലവന ആർ. മാധവൻനായർ

(പ്ര. സ: അംഗം)

,, ഏ. ആർ. സുലൈമാൻസേട്ട്

,, എൻ. ഗോപാലപിള്ള എം. ഏ.

ശ്രീ. എം. തോമസ് എം. ഏ. എൽ. ററി.

(ആണററി ജോയിൻറ് സെക്രട്ടറി)

,, സി. കെ. മണി ബി. ഏ. ബി. എൽ.

,, എൻ. പി. വർഗ്ഗീസ്

ബി. ഏ. ബി. എൽ; എം. എൽ. ഏ.

(പ്ര. സ: അംഗം)

റവ. J. W. റസ്സാലം

ശ്രീ. കെ. കൊച്ചുകുട്ടൻ എം. എൽ. ഏ;

(ഡെപ്യൂട്ടി സ്പീക്കർ)

,, എം. കെ. മേനോൻ എം. എൽ. ഏ.

,, K. W. മുരളീധരമാരാർ ബി. ഏ. എൽ. എൽ. ബി; എം. എൽ. ഏ.

,, ററി. ജെ. ജോർജ്ജ് എം. ഏ.

ഡാ. പി. കെ. നാരായണപിള്ള

എം. ഏ. പിഎച്ച്. ഡി.



# ഗ്രന്ഥാലോകം

മാസികയ്ക്കുള്ള ലേഖനങ്ങൾ, അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങൾ (രണ്ടു പ്രതികൾ) മണിയാർഡറുകൾ, അപേക്ഷകൾ, മററു എഴുത്തുകുത്തുകൾ മുതലായവ, മാനേജർ തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ആഫീസ്, തിരുവനന്തപുരം, എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

മാനേജർ.

Printed and Published by P. N. Panikkar for the Travancore-Cochin Granthasala Samgham at the Prakash Printing & Publishing house, Statue Junction, Trivandrum.